


# മലങ്കരസഭ

1999 ജൂൺ

"എൻെറ കർത്താവും
എൻെറ ദൈവവുമേ"

*With Best Compliments from:*



**Mrs. Annie Kurian & Family**
F-2, Alsa Manor, 72,
Harington Road, Chetpet
Chennai-600 031

**Mr. Job Thomas I.C.**
Gulnar, 37-A,
Mc Nicholas Rd, Chetpet,
Chennai-600 031

**Mr. Mathai S.P.**
2-B, Garthapuri Apts
13th Ave, Harington Road,
Chetpet, Chennai-600 031

**Mr. Jacob K.**
9/1, 15th Ave,
Harrignton Road,
Chetpet, Chennai-600 031

**Mr. K.M. George**
17, Kalikundram 1st St.
T.T.T.I, Chennai-600 013

**Mr. Thomas Painummoottil Cherian**
5, Ammai-Ammal St, A.N. Colony
Amjikarai, Chennai- 600 029

# മലങ്കരസഭ

ദേവലോകം കോട്ടയം–686 038
ലക്കം: 6 പുസ്തകം 55
ജൂൺ 1999



PATRON SAINT

## പത്രാധിപസമിതി



## ഉൾത്തുടിപ്പുകൾ




# രണ്ട് അയ്മേനി പ്രമുഖർ ഉണർത്തുന്ന ചോദ്യങ്ങൾ

**ഫാ. ഡോ. ജേക്കബ് കുര്യൻ**

'അൽമായർ' എന്ന പദത്തിനടിസ്ഥാനം, 'ഒൽമോയേ' എന്ന സുറിയാനി പദമാണ്. ഈ പദത്തിന്റെ അർത്ഥം 'ലോകക്കാർ' അഥവാ സന്യാസികളല്ലാത്തവർ എന്നാണ്. എന്നാൽ, 'അയ്മേനി' എന്ന പദത്തിന്റെ സൂചന കൂടുതൽ സമഗ്രമാണെന്നു തോന്നുന്നു. 'ഹയ്മ്നെ' എന്ന സുറിയാനി പദത്തിൽനിന്നു രൂപംപ്രാപിച്ച തെന്ന ധാരണയിൽ അയ്മേനി എന്ന പദത്തിന് "വിശ്വാസി" എന്ന സൂചനയാണുള്ളത്.

മലങ്കരസഭയുടെ കഴിഞ്ഞ തലമുറയിലെ രണ്ട് അയ്മേനി പ്രമുഖരാണ് ഇ.എം. ഫിലിപ്പോസും, കെ.സി. മാമ്മൻ മാപ്പിളയും. ഇ.എം. ഫിലിപ്പോസ് എഴുതിയ "മലങ്കരസഭയുടെ രഹസ്യപേടകം അഥവാ ഇ.എം. ഫിലിപ്പോസ് ഒരു സ്വഹസ്തചരിതം" എന്ന ഗ്രന്ഥത്തിൽ ഒരു വിൽപ്പത്രം ചേർത്തിട്ടുണ്ട്. അതിൽ ഇ.എം. ഫിലിപ്പോസ് ഇങ്ങനെ എഴുതുന്നു:

"മലങ്കര യാക്കോബായ സുറിയാനി സഭയുടെ ഒരു ശാഖയായ തെക്കുംഭാഗർ എന്നു വിളിക്കപ്പെടുന്ന ക്നാനായ സമുദായത്തിൽ ഉൾപ്പെട്ട ഇടവഴിക്കൽ കുടുംബത്തിലെ ഒരംഗമായി കൊല്ലവർഷം 1033-ാമാണ്ട് മകരമാസം 15-ാംനു ഞാൻ ജനിച്ചു."

"മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻസഭ" എന്നു മലങ്കരസഭയെ വിശേഷിപ്പിച്ച ഇ.എം. ഫിലിപ്പോസ് സ്വസമുദായത്തെ ഈ സഭയുടെ ഒരു ശാഖയായി നിസ്സംശയം ചിത്രീകരിക്കുന്നു. എന്നാൽ, മാർത്തോമ്മാ ശ്ലീഹായുടെ ഇൻഡ്യൻ സഭയ്ക്കുപോലും അനുവദിക്കാത്ത സ്വാതന്ത്ര്യം ക്നാനായ സമുദായത്തിനു നേടിയെടുക്കാൻ കഴിഞ്ഞതിന്റെ തെളിവാണല്ലോ, ക്നാനായ ഭദ്രാസനകേന്ദ്രത്തിന്റെ വാതിൽക്കൽ "ക്നാനായ സഭാകേന്ദ്രം" എന്ന ബോർഡ് പ്രത്യക്ഷപ്പെട്ടത്? യശഃശരീരനായ ഇ.എം. ഫിലിപ്പോസ് ഉണർത്തുന്ന ചോദ്യം ഇതുതന്നെ: "സഭയ്ക്ക് കൊടുക്കാത്ത സ്വാതന്ത്ര്യം സമുദായത്തിനു നേടിയെടുത്ത ബുദ്ധി ആരുടേത്?"

ചെമ്പകശ്ശേരിൽ കൊച്ചുകൊച്ച് എന്ന സി.വി. ടൈറ്റസ് എഴുതിയ "മരണമില്ലാത്ത സഭാസ്മരണകൾ" എന്ന ഗ്രന്ഥത്തിൽ ഇങ്ങനെ രേഖപ്പെടുത്തിയിരിക്കുന്നു. "1098 മീനം പത്ത്. വട്ടിപ്പണക്കേസ് വട്ടശ്ശേരിൽ തിരുമേനിക്കു ദോഷമായി വിധിച്ചു. പഴയ സെമിനാരിയിൽ കാര്യം അറിയാതെ ഓടിയെത്തിയവരിൽ ബാലനായ ഞാനും ഉൾപ്പെട്ടിരുന്ന വിവരം നേരത്തെ രേഖപ്പെടുത്തിയിട്ടുണ്ടല്ലോ. മാമ്മൻ മാപ്പിള നിന്നു കരയുന്നു. അതോടൊപ്പം മറ്റുള്ളവരും, വിവരം ഗ്രഹിക്കാൻ കഴിവില്ലാത്ത ഞാൻ കൂടെ ഉണ്ടായിരുന്ന താഴത്തങ്ങാടിക്കാരൻ കറിയായോട് കാര്യം ചോദിച്ചറിഞ്ഞു. എന്നെ സഭയുമായി ഇത്രയധികം കൂട്ടിഇണക്കിയ ഘടകം ഈ കരച്ചിലാണെന്ന സത്യം ഇവിടെ മറയില്ലാതെ വെളിപ്പെടുത്തുകയാണ്" (പേജ് 95).

ഒരു മഹാനായ പത്രാധിപർ സഭയ്ക്കുവേണ്ടി കരഞ്ഞു. ആ കരച്ചിൽ കണ്ട ചെറുപ്പക്കാരന്, പിന്നീട് സഭയ്ക്കു വേണ്ടി ജീവിക്കുവാൻ അത് മുഖാന്തിരമായി. ഇന്ന് യശഃശരീരനായ കെ.സി. മാമ്മൻ മാപ്പിള ഉണർത്തുന്ന ചോദ്യമിതാണ്: "കരഞ്ഞവരുടെയും കരച്ചിൽ കണ്ടവരുടെയും സാംസ്ക്കാരിക പൈതൃകം അന്യംനിന്നു പോയോ?" ഇന്നു കരയുവാൻ വേറെ എത്രയെത്ര വിഷയങ്ങൾ നമുക്കുണ്ടായിക്കൊണ്ടിരിക്കുന്നു. അതിനിടയിൽ അല്പം ചിരിക്കുവാനും, നേരമ്പോക്കിനും ഉള്ളതല്ലേ സഭയിൽനിന്നു പ്രതീക്ഷിക്കുന്നുള്ളു!

# പ. കാതോലിക്കാബാവായുടെ കത്ത്

*കർത്താവിൽ പ്രിയരേ,*

*മദ്ധ്യവേനൽ അവധി കഴിഞ്ഞു വിദ്യാലയങ്ങൾ തുറക്കുന്ന സമയമാണല്ലോ ഇത്. നമ്മുടെ സഭയുടെ അരുമസന്താനങ്ങളായ കുഞ്ഞുങ്ങൾ സ്കൂളുകളിലും കോളേജുകളിലും പോകാൻ തുടങ്ങിക്കാണുമല്ലോ. ഈ സന്ദർഭത്തിൽ നിങ്ങളെ ഓർപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നതു നമ്മുടെ കുഞ്ഞുങ്ങളുടെ ഭാവിയെക്കുറിച്ചാണ്.*

*സമയം വളരെ വിലയേറിയതാണ്. നമ്മുടെ കുട്ടികളെ സംബന്ധിച്ചിടത്തോളം ഓരോ ദിവസവും പ്രധാനപ്പെട്ടതാണ്. സമയം തക്കത്തിൽ ഫലപ്രദമായ വിധത്തിൽ ഉപയോഗിക്കാൻ നമ്മുടെ കുഞ്ഞുങ്ങൾ അഭ്യസിക്കേണ്ടിയിരിക്കുന്നു. ഇതു വളരെയധികം മത്സരങ്ങൾ ഉള്ള കാലഘട്ടമാണ്. പാഠ്യവിഷയങ്ങളിൽ നൂറിൽ നൂറും മാർക്കു വാങ്ങുന്ന കുട്ടികൾ ധാരാളമുണ്ട്. നമ്മുടെ സഭയിൽപ്പെട്ട ഓരോ കുട്ടിയും പഠനത്തിൽ ശ്രദ്ധകേന്ദ്രീകരിക്കയും ഓരോ വിഷയത്തിലും നല്ല മാർക്കു വാങ്ങുന്നതിനും ശ്രമിക്കണം.*

*പല കാര്യങ്ങളിലും നാം ശ്രദ്ധിക്കണം. പത്രമാസികകൾ, റ്റി.വി. തുടങ്ങിയവ പലവിധ അറിവുകൾ നല്കുന്നതാണ്. എന്നാൽ, ഓരോന്നും സൂക്ഷിച്ചു തെരഞ്ഞെടുക്കേണ്ടതാണ്. നല്ല പുസ്തകങ്ങൾ വായിച്ചു അറിവു വർദ്ധിപ്പിക്കുന്നതിനും നല്ല സ്നേഹിതരേ തെരഞ്ഞെടുക്കുന്നതിലും ശ്രദ്ധിക്കണം. ഈ കാര്യങ്ങളിലെല്ലാം ആവശ്യമായ മാർഗ്ഗനിർദ്ദേശങ്ങൾ നല്കേണ്ടതു മാതാപിതാക്കളുടെ കടമയാണെന്നു ഓർപ്പിക്കുന്നു.*

*നമ്മുടെ മക്കൾ സഭാപരമായ കാര്യങ്ങളിലും ശുഷ്കാന്തിയുള്ളവരായിരിക്കണം. "യഹോവാഭക്തി ജ്ഞാനത്തിന്റെ ആരംഭമാകുന്നു" എന്ന ജ്ഞാനിയായ ശലോമോന്റെ വചനം മക്കൾ ഓർത്തിരിക്കണം. പാട്ട്, വേദവായന, യാമപ്രാർത്ഥനകൾ, ആരാധന തുടങ്ങിയ കാര്യങ്ങളിൽ നിങ്ങൾ ശ്രദ്ധിക്കേണ്ടതാണ്.*

*സകലത്തിലും സഭാനാഥനായ ക്രിസ്തുവായിരിക്കണം നമ്മുടെ മാതൃക. യേശുവിന്റെ വളർച്ചയെക്കുറിച്ചു വി. ലൂക്കോസ് രേഖപ്പെടുത്തിയിരിക്കുന്നതു ഇപ്രകാരമാണ്.*

*"പൈതൽ വളർന്നു, ജ്ഞാനം നിറഞ്ഞു, ആത്മാവിൽ ബലപ്പെട്ടു പോന്നു. ദൈവകൃപയും അവന്മേൽ ഉണ്ടായിരുന്നു." (വി. ലൂക്കോ. 2:40)*

*"യേശുവോ ജ്ഞാനത്തിലും വളർച്ചയിലും ദൈവത്തിന്റെയും മനുഷ്യരുടെയും കൃപയിലും മുതിർന്നു വന്നു." (2:52)*

*കർത്താവിന്റെ ശാരീരികവും മാനസികവും ആത്മീകവും സാമുദായികവുമായ വളർച്ചയെക്കുറിച്ചാണു ഈ വാക്യങ്ങൾ സൂചിപ്പിക്കുന്നത്. അവയോടുകൂടി ദൈവകൃപയും കർത്താവിനു ഉണ്ടായിരുന്നു. അങ്ങനെയുള്ള സമ്പൂർണ്ണ വളർച്ചയായിരിക്കണം നമ്മുടെയും ലക്ഷ്യം.*

*നമ്മുടെ കുഞ്ഞുങ്ങൾ ദൈവഭയവും സഭാസ്നേഹവും ലക്ഷ്യബോധവും ഉത്തരവാദിത്വവും ഉള്ളവരായി വളർന്നുവരുവാൻ ഇടയാകട്ടെ. അതിനായി നാം പ്രത്യേകം പ്രാർത്ഥിക്കുന്നു.*

*നമ്മുടെ വൈദിക സെമിനാരിയുടെ ചുമതലയിൽ നടത്തപ്പെടുന്ന "ദിവ്യബോധനപഠനപദ്ധതി"യെക്കുറിച്ചുകൂടി ഓർപ്പിക്കുവാൻ നാം ആഗ്രഹിക്കുന്നു. നമ്മുടെ എല്ലാ ആളുകളും, പ്രത്യേകിച്ച് യുവജനങ്ങൾ, ഈ പഠനപദ്ധതിയിൽ ചേർന്നു പഠിക്കണം. ആവശ്യമായ വേദപരിജ്ഞാനം വളർത്തുവാൻ അതു സഹായിക്കും. നമ്മുടെ എല്ലാ മെത്രാപ്പോലീത്താമാരും ഇടവക വികാരിമാരും ഈ കാര്യത്തിൽ ശ്രദ്ധിക്കേണ്ടതാണ്.*

*സർവ്വശക്തനായ ദൈവത്തിന്റെ കൃപയും അനുഗ്രഹങ്ങളും നിങ്ങൾ എല്ലാവരോടുംകൂടി സദാ വർദ്ധിച്ചിരിക്കുമാറാകട്ടെ.*

*ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ*

*കാതോലിക്കേറ്റ് അരമനയിൽനിന്ന്*

*1.5.1999*

# സുവിശേഷ സന്ദേശം

ഫാദർ റ്റി.ജെ. ജോഷ്വ

**ജൂൺ 13. പെന്തി: ശേഷം മൂന്നാം ഞായറാഴ്ച: വേദഭാഗം: (*യോഹ 6:35-46*)**

യേശുക്രിസ്തുവിന്റെ ഈ സംഭാഷണത്തിന്റെ പശ്ചാത്തലം അഞ്ചപ്പം കൊണ്ട് അയ്യായിരത്തിലധികമായ പുരുഷാരത്തെ തൃപ്തിപ്പെടുത്തിയതാണ്. അപ്പത്തിനുവേണ്ടിയുള്ള അവരുടെ ആഗ്രഹം യേശുവിന്റെ അടുക്കലേക്ക് അവരെ വീണ്ടും ആനയിച്ചു. അങ്ങനെ എത്തിയ പുരുഷാരത്തോടാണ് അവിടുന്ന് ജീവന്റെ അപ്പത്തെപ്പറ്റി സംസാരിക്കുന്നത്. ഭൗതികമായതിൽനിന്ന് ആത്മികമായതിലേക്ക് അവരുടെ ശ്രദ്ധ കർത്താവ് തിരിപ്പിക്കുകയാണ്.

1. "ഞാൻ ജീവന്റെ അപ്പമാകുന്നു;" എന്നും "ഞാൻ ജീവനുള്ള അപ്പമാകുന്നു" എന്നും കർത്താവ് പ്രസ്താവിക്കുന്നത് ശ്രദ്ധേയമാണ്. ജീവന് ആധാരമായിരിക്കുന്ന അപ്പം അവിടുന്നാകുന്നു. ഭക്ഷണം (അപ്പം) എപ്രകാരം നമ്മുടെ ശാരീരികജീവിതത്തിന് അത്യന്താപേക്ഷിതമായിരിക്കുന്നുവോ, അതുപോലെ ആത്മീകമായ ജീവൻ നിലനില്ക്കുവാൻ യേശുവിന്റെ സാന്നിദ്ധ്യവും ചൈതന്യവും അനിവാര്യമാണ്. ക്ഷീണിച്ചും തളർന്നും അവശനുമായിരിക്കുന്ന ഒരുവൻ ഭക്ഷണം കഴിയുമ്പോൾ ഉന്മേഷവാനും കർമ്മനിരതനുമായിത്തീരുന്നു. അതുപോലെ ഐഹികജീവിതത്തിൽ നമുക്ക് വരൾച്ചയും തളർച്ചയും നേരിടുന്നതിനെ പരിഹരിക്കുവാൻ ജീവൻ നല്കുന്ന അപ്പമായ കർത്താവിനു കഴിയും. അതിനു നാം വിശ്വാസപൂർവ്വം അവിടുത്തെ സമീപിക്കണം. അവിടുന്നു "ജീവനുള്ള അപ്പവുമാണ്." അതാണ് തന്നെ മറ്റുള്ളവരിൽനിന്ന് വ്യതിരിക്തനാക്കുന്നത്. "അവനിൽ ജീവൻ ഉണ്ടായിരുന്നു" (*യോഹ. 1:4*) വചനത്തെക്കുറിച്ചുള്ള പ്രസ്താവനയിലാണ് ഇതു കാണുന്നത്. കർത്താവുതന്നെ പ്രസ്താവിച്ചു: "ഞാൻ ജീവനാകുന്നു" മരിച്ചുയിർത്തെഴുന്നേറ്റ് എന്നേയ്ക്കും ജീവിക്കുന്നവനായ യേശുവിനെ വിശ്വാസപൂർവ്വം നാം സമീപിക്കുകയും അവിടുത്തെ ദിവ്യസംസർഗ്ഗം അനുഭവിക്കുകയും ചെയ്യുമ്പോൾ നാം സജീവരായിത്തീരുന്നു.

2. "എന്റെ അടുക്കൽ വരുന്നവനെ ഞാൻ ഒരുനാളും തള്ളിക്കളകയില്ല." (*വാ. 37*) ഈ വാക്യം ഏതൊരു വ്യക്തിക്കും പ്രത്യാശയും ധൈര്യവും നല്കുന്നതാണ്. ഒരു വ്യവസ്ഥയും കർത്താവു വയ്ക്കുന്നില്ല. ഒരു യോഗ്യതയും കർത്താവു നിർവ്വചിക്കുന്നില്ല. വിശ്വാസത്തോടും പ്രതീക്ഷയോടും അവിടുത്തെ സമീപിക്കുന്ന ആർക്കും സ്വാഗതമുണ്ട്. ആ വ്യക്തിയുടെ മുൻകാല ചെയ്തികളോ, വർത്തമാനകാല സ്ഥാനങ്ങളോ ഒന്നും പരിഗണിക്കപ്പെടുന്നില്ല. "പരദേശിമോക്ഷയാത്ര" എഴുതിയ ജോൺ ബനിയനെ ഈ വാക്യം വളരെ സ്പർശിച്ചു. "ഒരുനാളും നിരസിക്കയില്ല" എന്നതാണ് പ്രത്യേകം ശ്രദ്ധേയമായത്. എത്ര വലിയ വാഗ്ദാനമാണത്. ആശങ്കകളും ഉത്കണ്ഠകളും അകറ്റി തികഞ്ഞ പ്രത്യാശയോടും നിറഞ്ഞ ആത്മവിശ്വാസത്തോടും ജീവിക്കുവാൻ നമ്മെ പ്രാപ്തരാക്കുന്ന വാഗ്ദാനമാണ്.

തുടർന്നു പറയുന്നു: "പിതാവ് എനിക്കു തന്നതിൽ ഒന്നും നഷ്ടമാക്കാതെ എല്ലാം ഒടുക്കത്തെ നാളിൽ ഉയിർത്തെഴുന്നേല്പിക്കും" (*വാ. 39*) ഈ ലോകജീവിതത്തിൽ മാത്രം ഒതുങ്ങിനില്ക്കുന്നതല്ല കർത്താവു നല്കുന്ന വാഗ്ദാനം. അതു നിത്യതയിലേക്കു വ്യാപിച്ചുകിടക്കുന്നു. കർത്താവിന്റെ അടുക്കലേക്കു നാം വരുന്നത് "പിതാവ് നമ്മെ കർത്താവിനു നല്കിയത്" കൊണ്ടാണെന്നു പറയുന്നു. അതായത് നാം അവിടുത്തെ സമീപിക്കുന്നതു തന്നെ ദൈവം ആദ്യം നമ്മിൽ പ്രവർത്തിച്ച് അതിനു പ്രേരണ നല്കുന്നതുകൊണ്ടാണ്. പൗലോസ് ശ്ലീഹാ പ്രസ്താവിക്കുന്നു: "ഇച്ഛിക്കുക എന്നതും പ്രവർത്തിക്കുക എന്നതും നിങ്ങളിൽ ദൈവമല്ലോ തിരുവുള്ളമുണ്ടായിട്ടു പ്രവർത്തിക്കുന്നത്" (*ഫിലി. 2:13*) നാം കർത്താവിൽ ആയിത്തീരുന്നത് നമ്മുടെ പ്രയത്നത്താലോ പരിശ്രമത്താലോ അല്ല. പിന്നെയോ ദൈവം നമ്മിൽ മനസ്സലിഞ്ഞ് നമ്മെ വിളിക്കുകയും ആകർഷിക്കുകയും ചെയ്ത് യേശുക്രിസ്തുവിനു നമ്മെ സമർപ്പിച്ചതുകൊണ്ടാണ്. ആ പിതാവിന്റെ ഇഷ്ടം നമ്മിൽ ആരും നഷ്ടപ്പെട്ടു പോകരുത് എന്നത്രേ. മാത്രമല്ല, നാം നിത്യജീവന്റെ അവകാശികളായിത്തീരണമെന്നുമാണ്.

**ജൂൺ 20. പെന്തി: ശേഷം നാലാം ഞായറാഴ്ച: വേദഭാഗം: (*ലൂക്കോ. 10:1-16*)**

രണ്ടു ഞായറാഴ്ചകൾക്കു മുമ്പ് കർത്താവ് പന്തിരുവരെ മിഷൻ പ്രവർത്തനത്തിനായി അയയ്ക്കുന്നതായിരുന്നു നമ്മുടെ ധ്യാനവിഷയം. ഇന്നാകട്ടെ എഴുപതുപേരെ കർത്താവ് പ്രേഷിതവൃത്തിക്കായി അയയ്ക്കുന്നതാണ് നാം പരിഗണിക്കുന്നത്. ഈ കാര്യം ലൂക്കോസ് മാത്രമേ പരാമർശിക്കുന്നുള്ളു. എഴുപത് എന്നതിന് ചില കൈയെഴുത്തുപ്രതികളിൽ എഴുപത്തിരണ്ട് എന്നും കാണുന്നു. ആരൊക്കെയാണ് ഈ എഴുപതുപേർ എന്നു സുവിശേഷത്തിൽ വെളിപ്പെടുത്തിയിട്ടില്ലെങ്കിലും, സഭാപാരമ്പര്യത്തിൽ അവരുടെ പലരുടെയും പേരുകൾ നല്കിയിട്ടുണ്ട്. ബർന്നബാസ്, തീത്തോസ്, അരിസ്റ്റോബുലസ് തുടങ്ങിയ പലരെയും ആ ലിസ്റ്റിൽപ്പെടുത്തുന്നു.

1. യഹൂദചിന്താഗതിയിൽ വിജാതിയരുടെ രാഷ്ട്രങ്ങൾ എഴുപത് എന്നാണ്. (*ഉല്പ. 10 കാണുക*) അങ്ങനെയെങ്കിൽ എഴുപതുപേരുടെ മിഷൻ വിജാതിയ സമൂഹത്തോടു നടത്തുന്നതായി കണക്കാക്കാം. പന്തിരുവരുടെ മിഷൻ ഇസ്രായേല്യ സമൂഹത്തോടുള്ളതായും എടുക്കാം. അങ്ങനെയെങ്കിൽ രണ്ടു മിഷനുകളും പൂരകങ്ങളാണ്. സ്വജാതിയരുടെ ഇടയിലെ പ്രേഷിതവൃത്തി എന്നതുപോലെ വിജാതിയരുടെ ഇടയിലേതും നിർവ്വഹിക്കപ്പെടേണ്ടതാണ്.

ഇന്നുള്ള സഭ എപ്രകാരം അതു നിറവേറ്റുന്നു? സ്വജാതിയരുടെയും വിജാതിയരുടെയും ഇടയിലെ പ്രവർത്തനത്തിന് തുല്യപ്രാധാന്യം കല്പിക്കുന്നുണ്ടോ? "കയറുകളെ നീട്ടുക; കുറ്റികളെ ഉറപ്പിക്കുക" (*യെശ. 54:2*) എന്നുള്ള സന്ദേശം ദ്വിമുഖ മിഷൻ പ്രവർത്തനത്തെ സൂചിപ്പിക്കുന്നതായി കരുതാം.

2. "കൊയ്ത്തു വളരെ, വേലക്കാരോ ചുരുക്കം" (*വാ. 2*) എന്നുള്ള പ്രസ്താവന ഇന്ന് എത്രയോ സത്യമാണ്. കൊയ്യുവാനുള്ള വയൽപ്രദേശം വളരെ വിസ്തൃതമാണ്. ഭാരതത്തെ മുഴുവനായി എടുക്കുമ്പോൾ ദാരിദ്ര്യത്തിലും നിരക്ഷരതയിലും, കഴിയുന്നവരുടെ സംഖ്യ എത്ര വലുതാ

ണ്. അജ്ഞതയിലും അന്ധവിശ്വാസത്തിലും അവർ കഴിയുന്നു. അവരെ യഥാർത്ഥ മനുഷ്യരാക്കിത്തീർക്കാനുള്ള ശ്രമമാണു നടത്തേണ്ടത്. ഇന്നു മിഷനറി പ്രവർത്തനങ്ങൾക്കു വളരെയേറെ പ്രതിബന്ധങ്ങളും ശക്തമായ എതിർപ്പുകളും ഉപദ്രവങ്ങളും നേരിടേണ്ടതായിട്ടുണ്ട്. അധികവും സ്ഥാപിതതാല്പര്യക്കാരും രാഷ്ട്രീയക്കാരും ഇളക്കിവിടുന്നതാണ്. പഴയ മിഷൻ സ്ട്രാറ്റജി ഇന്നു വിലപ്പോവുകയില്ല. ത്യാഗത്തിന്റെയും സേവനത്തിന്റെയും പാതയിൽ, സ്നേഹത്തിന്റെ സന്ദേശത്തിനു പ്രസക്തി ഒരിക്കലും നഷ്ടമാവുകയില്ല.

കൊയ്ത്തിനു വേലക്കാരെ അയയ്ക്കുന്നതിന്, യജമാനനോടു പ്രാർത്ഥിക്കുവാൻ കർത്താവു കല്പിക്കുന്നുണ്ട്. നമ്മുടെ പ്രാർത്ഥനാവിഷയങ്ങളിൽ അതിനു പ്രാമുഖ്യം നല്കണം. കാരണം കർത്താവുതന്നെ അക്കാര്യം നമ്മോട് ആവശ്യപ്പെട്ടിട്ടുള്ളതാണ്.

3. കർത്താവ് ഭത്സിച്ച മൂന്നു നഗരങ്ങൾ! കോരസീൻ, ബേത്സയിദാ, കപ്പർന്നഹൂം എന്നീ മൂന്നു ഗലീലാ പട്ടണങ്ങളെ പേരെടുത്ത് കർത്താവ് കുറ്റപ്പെടുത്തുന്നു. ഇവയിൽ കോരസീനെപ്പറ്റി ഇവിടെയല്ലാതെ മറ്റെങ്ങും പരാമർശിച്ചിട്ടില്ല. ബേത്സയിദായുടെ പ്രാന്തത്തിൽ കർത്താവു പ്രവർത്തിച്ചതായി സുവിശേഷത്തിലുണ്ട്. കപ്പർന്നഹൂം കർത്താവിന്റെ പ്രധാന പ്രവർത്തനരംഗമായിരുന്നു. "യേശുവിന്റെ നഗരം" എന്നറിയപ്പെടത്തക്കവണ്ണം അവിടെ കർത്താവു പാർക്കുകയും വളരെ അത്ഭുതങ്ങൾ പ്രവർത്തിക്കുകയും ചെയ്തിട്ടുണ്ട്.

കർത്താവു അവയ്ക്കു നല്കിയ പദവിയാണ് അവിടെവച്ച് അവിടുന്നുചെയ്ത അത്ഭുതപ്രവൃത്തികളും നടത്തിയ ഉപദേശങ്ങളും. പക്ഷേ, അവർ നല്കിയ പ്രതികരണം നിരാശാജനകമായിരുന്നു. അവർ കർത്താവിനെ വിശ്വസിക്കുകയോ അംഗീകരിക്കുകയോ ചെയ്തില്ല. അതുകൊണ്ടാണ് അവയെ ഭത്സിക്കുന്നതും ശാസിക്കുന്നതും. പദവികളും അവസരങ്ങളും നല്കുന്ന കർത്താവ് നല്ല പ്രതികരണമാണ് നമ്മിൽനിന്ന് പ്രതീക്ഷിക്കുന്നത്. അതുണ്ടാകാതെ വരുമ്പോൾ കർത്താവിന്റെ ശാസനയും ശിക്ഷയും ഉണ്ടാകുന്നതിൽ ആശ്ചര്യപ്പെടേണ്ടതില്ല.

കർത്താവു പറയുന്നു: ഭൗതികത്വത്തിൽ അഹങ്കരിക്കുകയും ദൈവത്തിന്റെ സന്ദേശത്തെ നിരസിക്കുകയും ചെയ്ത കപ്പർന്നഹൂമിന്റെ ശിക്ഷ ഏറ്റവും കഠിനമായിരിക്കും. ലൂസിഫറും, അവന്റെ കൂടെയുള്ള മാലാഖമാരും സ്വർഗ്ഗത്തിൽ വിരാജിച്ചവരാണ്. അവർ അഹങ്കരിച്ച് ദൈവത്തിന്റെ സ്ഥാനം മോഹിച്ചപ്പോൾ അവരെ അഗാധത്തിലേക്കു തള്ളിയിടുകയായിരുന്നു എന്നുള്ളത് കാണാം. ഇതൊരു സാധനപാഠമായി എടുക്കേണ്ടതാണ്.

**ജൂൺ 27. പെന്തി: ശേഷം അഞ്ചാം ഞായറാഴ്ച.**
**വേദഭാഗം: (*ലൂക്കോ. 9:10–17*)**

നാലു സുവിശേഷങ്ങളിലും രേഖപ്പെടുത്തിയിട്ടുള്ള ഏക അത്ഭുതമാണ്. നാലു വിവരണങ്ങളും ഒരുമിച്ചു വായിക്കുമ്പോൾ സംഭവത്തിന്റെ സമഗ്രമായ ചിത്രം നമുക്കു ലഭിക്കും. ഈ സംഭവം ഒന്നിലധികം ഞായറാഴ്ചകളിലെ സുവിശേഷഭാഗമായി വായിക്കുന്നു. അതുപോലെ പല ആഴ്ചകളിലും യോഹന്നാൻ ആറാം അദ്ധ്യായത്തിലെ ജീവന്റെ അപ്പത്തെക്കുറിച്ചുള്ള ഭാഗങ്ങളും വായനയ്ക്കു തെരഞ്ഞെടുത്തിരിക്കുന്നു. കാരണം ഇവയെല്ലാം വിശുദ്ധ കുർബ്ബാനയോടുള്ള ബന്ധത്തെ സൂചിപ്പിക്കുന്നവയാണ്. സഭയുടെ വിശ്വാസത്തിലും അനുഷ്ഠാനത്തിലും കുർബ്ബാനയ്ക്കുള്ള അദ്വിതീയ സ്ഥാനം പ്രത്യേകം പ്രസ്താവിക്കേണ്ടതില്ലല്ലോ.

**ആത്മീയ ഭക്ഷണം മാത്രമല്ല; ജനങ്ങൾക്ക് പദാർത്ഥമയമായ ഭക്ഷണവും ആവശ്യമെന്നും, അതു നല്കാൻ അവർക്കു കടപ്പാടുണ്ടെന്നും കർത്താവ് ശിഷ്യന്മാരെ ഓർമ്മപ്പെടുത്തുകയായിരുന്നു. അവരുടെ കൈയിൽ ഒന്നുമില്ല എന്നുള്ളത് യേശുവിന് അറിയാമായിരുന്നു. എന്നിട്ടും "നിങ്ങൾ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ" എന്നു പറഞ്ഞപ്പോൾ അവരുടെ കർത്തവ്യത്തെ ബോധ്യപ്പെടുത്തുക യത്രേ ചെയ്തത്.**

1. മശിഹായെപ്പറ്റി യഹൂദജനം പുലർത്തിയിരുന്ന പ്രതീക്ഷയുടെ ഒരു സഫലീകരണമാണ് ഈ അത്ഭുതം. മോശ മരുഭൂമിയിൽവച്ച് യിസ്രായേല്യർക്ക് ഉയരത്തിൽനിന്ന് മന്നാ ഇറക്കി അവരെ പോഷിപ്പിച്ചതുപോലെ മശിഹാ വരുമ്പോൾ അത്ഭുതകരമായ സ്വർഗ്ഗീയഭോജ്യം നല്കുമെന്ന് യഹൂദജനത വിശ്വസിച്ചു. അതുകൊണ്ടാണ് ഈ അത്ഭുതം നടന്നു കഴിഞ്ഞപ്പോൾ പുരുഷാരം യേശുവിനെ രാജാവായി (മശിഹാ) അഭിഷേകം ചെയ്യുവാൻ ഒരുമ്പെട്ടത്. ഇതെപ്പറ്റി യോഹന്നാൻ വിവരിക്കുന്നു. (*യോഹ. 6:15*)

2. വി. കുർബ്ബാനയിൽക്കൂടി കർത്താവ് നിത്യജീവന്റെ അപ്പമായി ജനത്തിനു നല്കപ്പെടുവാൻ പോകുന്നതിന്റെ അടയാളമായി ഈ അത്ഭുതപ്രവർത്തിയെ കാണാം. യോഹന്നാന്റെ സുവിശേഷത്തിൽ കുർബ്ബാനയോടുള്ള ബന്ധത്തെപ്പറ്റി കൂടുതൽ വിശദമാക്കുന്നുണ്ട്.

കുർബ്ബാനാനുഷ്ഠാനത്തിൽ ഉപയോഗിക്കുന്ന അതേ കർമ്മങ്ങളും വാക്കുകളുമാണ് ഇവിടെയും ഉപയോഗിച്ചിട്ടുള്ളത്: "വാഴ്ത്തി, നുറുക്കി, കൊടുത്തു" എന്നു പറഞ്ഞിട്ടുള്ളതു ശ്രദ്ധിക്കുക. കൗദാശികമായ പ്രാധാന്യം ഈ സംഭവത്തിൽ ശിഷ്യന്മാരുടെ ആദിമ സഭയും കണ്ടിരുന്നു. പുരാതന ശവകുടീരങ്ങളിലെ (Catacombs) പെയിന്റിങ്ങുകളിൽ വി. കുർബ്ബാനയെ ചിത്രീകരിച്ചിട്ടുള്ളത് അപ്പത്തിന്റെയും മീനിന്റെയും രൂപങ്ങളിൽ കൂടിയാണ്. പുരുഷാരത്തിനെല്ലാം തൃപ്തിയും പുഷ്ടിയും പകരുവാൻ വാഴ്ത്തപ്പെട്ട അഞ്ചപ്പത്തിനു കഴിഞ്ഞതുപോലെ വി. കുർബ്ബാനയിലെ വാഴ്ത്തപ്പെട്ട അപ്പം, കർത്താവിന്റെ തിരുശരീരമായിത്തീർന്ന്, അത് അനുഭവിക്കുന്നവർക്ക് ആത്മീയ ശക്തിയും ചൈതന്യവും നല്കുന്നു.

3. "നിങ്ങൾ അവർക്കു കൊടുക്കുവിൻ:" വി. കുർബ്ബാനയുടെ പ്രതീകമായി പ്രസ്തുതസംഭവത്തെ കരുതി സഭയുടെ മറ്റൊരു ഉത്തരവാദിത്തം മറക്കാവുന്നതല്ല. ആത്മീയ ഭക്ഷണം മാത്രമല്ല; ജനങ്ങൾക്ക് പദാർത്ഥമയമായ ഭക്ഷണവും ആവശ്യമെന്നും, അതു നല്കാൻ അവർക്കു കടപ്പാടുണ്ടെന്നും കർത്താവ് ശിഷ്യന്മാരെ ഓർമ്മപ്പെടുത്തുകയായിരുന്നു. അവരുടെ കൈയിൽ ഒന്നുമില്ല എന്നുള്ളത് യേശുവിന് അറിയാമായിരുന്നു. എന്നിട്ടും "നിങ്ങൾ അവർക്കു ഭക്ഷിപ്പാൻ കൊടുപ്പിൻ" എന്നു പറഞ്ഞപ്പോൾ അവരുടെ കർത്തവ്യത്തെ ബോധ്യപ്പെടുത്തുകയത്രേ ചെയ്തത്.

സഭയ്ക്കുണ്ടാകാവുന്ന ഒരു വലിയ പ്രലോഭനം ജനങ്ങളുടെ ആത്മീയാവശ്യങ്ങളെ ശ്രദ്ധിക്കുകയും ഭൗതികാവശ്യങ്ങളെ അവഗണിക്കുകയോ വിസ്മരിക്കുകയോ ചെയ്യുക എന്നുള്ളതാണ്. അങ്ങനെയാവരുത് എന്നുള്ള മുന്നറിയിപ്പാണ് കർത്താവു നല്കിയത്. അവിടുന്ന് ജനങ്ങളുടെ ആത്മീയ വിശപ്പുതീർക്കാൻ ദിവ്യോപദേ

ശങ്ങൾ നല്കി. അതോടൊപ്പം ഭൗതികാവശ്യത്തെ വിസ്മരിക്കാതെ അതു നിറവേറ്റുകയും ചെയ്തു.

4. അമ്പതു വീതമുള്ള പന്തികളായി പുരുഷാരത്തെ ഇരുത്തുവാൻ കർത്താവു ശിഷ്യന്മാരോട് നിർദ്ദേശിച്ചതായി രേഖപ്പെടുത്തിയിട്ടുണ്ട്. ഏതു കാര്യത്തിലും ക്രമവും ചിട്ടയും അവിടുന്നു പ്രതീക്ഷിക്കുന്നതായി മനസ്സിലാക്കാം. ശിഷ്യന്മാരുടെ ഹിതപ്രകാരം ചെയ്തുകൊള്ളട്ടെ എന്നു തീരുമാനിക്കാതെ കർത്താവുതന്നെ ആവശ്യമായ ക്രമവും രീതിയും നിർദ്ദേശിക്കുകയായിരുന്നു. സഭാതലത്തിൽ പല കാര്യങ്ങളും അടുക്കും ചിട്ടയുമില്ലാതെ ഒക്കുന്നപോലെ ചെയ്തുതീർക്കുന്ന പ്രവണതയാണുള്ളത്. സഭാനാഥൻ അതല്ല പ്രതീക്ഷിക്കുന്നത് എന്നു വ്യക്തം. ശരിയായ ആസൂത്രണവും, ക്രമീകൃതമായ നിർവ്വഹണവും സഭാജീവിതത്തിൽ മാത്രമല്ല, വ്യക്തിജീവിതത്തിലും ആവശ്യമാണ്.

**ജൂലായ് 4. പെന്തി: ശേഷം ആറാം ഞായറാഴ്ച.**
**വേദഭാഗം: (*മത്തായി. 15:32-39*)**

അഞ്ചപ്പംകൊണ്ട് അയ്യായിരം പേരെ സംതൃപ്തരാക്കിയ സംഭവവുമായി വളരെയധികം സാമ്യമുണ്ട്. അതിനാൽ ഒരേ സംഭവത്തിന്റെ രണ്ടു വ്യത്യസ്ത ഭാഷ്യങ്ങളായി കരുതുന്ന പല പണ്ഡിതന്മാരുമുണ്ട്. എന്നാൽ, സൂക്ഷ്മപഠനത്തിൽ രണ്ടും രണ്ടു വ്യത്യസ്തസംഭവങ്ങളായിരുന്നു എന്നു കാണാം.

സ്ഥലം, സമയം, പുരുഷാരം-ഇവയെല്ലാം വ്യത്യസ്തങ്ങളാണ്. ആദ്യത്തെ സംഭവം നടന്നത് യഹൂദന്മാർ പാർക്കുന്ന പ്രദേശത്തുവച്ചാണ്. ഇതാകട്ടെ യഹൂദേതരർ പാർക്കുന്ന ഭക്കപ്പൊലി പ്രദേശത്തുവച്ചാണ്. ഒന്ന് ശരൽക്കാലത്ത് സംഭവിച്ചു; മറ്റത് വേനൽക്കാലത്തിലും. (ഇവിടെ ജനങ്ങൾ ഇരിക്കുന്നത് പുല്ലില്ലാത്ത നിലത്താണ്; മറ്റത് പുൽപ്പുറത്ത് എന്നു പറയുന്നു) ജനങ്ങളുടെ സംഖ്യയിലും വ്യത്യാസം കാണാം. ഇവിടെ ജനക്കൂട്ടം സ്ത്രീകളെയും കുട്ടികളെയും കൂടാതെ നാലായിരം പേർ. അപ്പം ഏഴും, മിച്ചം എടുത്തത് ഏഴു കുട്ടകൾ നിറച്ചും. അതുപോലെ കുട്ടകൾക്കു നല്കിയിട്ടുള്ള പേരും വ്യത്യസ്തമാണ്.

മത്തായിശ്ലീഹാ ഇവ രണ്ടു സംഭവങ്ങളായിരുന്നു എന്നു വിശ്വസിച്ചു. മത്താ. 16:9 കാണുക. അതുകൊണ്ട് വിമർശനപടുക്കളായ പണ്ഡിതന്മാർക്കു നാം കാതു കൊടുക്കേണ്ടതില്ല.

ഈ സംഭവം നമ്മെ അനുസ്മരിപ്പിക്കുന്ന ചില ആത്മിക സത്യങ്ങളുണ്ട്. 1. യേശുക്രിസ്തു ജീവന്റെ അപ്പമാകുന്നു എന്നുള്ള വസ്തുത ഇതു വ്യക്തമാക്കുന്നു. അഞ്ചപ്പംകൊണ്ട് തൃപ്തിപ്പെടുത്തിയ സംഭവം യഹൂദന്മാരുടെ ഇടയിൽ വച്ചു നടന്നു. ഇതാകട്ടെ വിജാതിയരുടെ ഇടയിൽവച്ചു അതു സൂചിപ്പിക്കുന്നത് യേശുക്രിസ്തു യഹൂദന്മാരുടെ മാത്രമല്ല, വിജാതിയരുടെയും ജീവന്റെ അപ്പമാകുന്നു എന്നാണ്. കർത്താവിന്റെ രക്ഷ സകല ലോകത്തിനുംവേണ്ടിയാണ്. "സകല ജനത്തിനുമുണ്ടാകുവാനുള്ള മഹാസന്തോഷം" (*ലൂക്കോ. 2:10*) എന്നാണ് കർത്താവിന്റെ ജനനത്തിൽ മാലാഖാ പ്രഖ്യാപിച്ചത്. യഹൂദേതരർ സഭയിലേയ്ക്ക് വന്ന് ക്രിസ്തുവിന്റെ രക്ഷ അനുഭവിക്കുന്നതിന്റെ ഒരു മുൻകുറി ആയി ഈ സംഭവത്തെ നമുക്കു വീക്ഷിക്കാം.

2. മനസ്സലിയുന്ന കർത്താവ്! മൂന്നു ദിവസങ്ങളായി തന്നെ വിട്ടുപിരിയാതെ തന്നോടൊപ്പം കഴിഞ്ഞ പുരുഷാരത്തെ നോക്കിയിട്ട് യേശു പറഞ്ഞു: "ഈ ജനത്തെ കണ്ടിട്ട് എന്റെ മനസ്സലിയുന്നു." സുവിശേഷങ്ങളിൽ പലപ്രാവശ്യം ആവർത്തിച്ചു കേൾക്കുന്ന ഒരു സത്യമാണ് "യേശു മനസ്സലിഞ്ഞു" എന്നുള്ളത്. അവിടുന്ന് സ്വർഗ്ഗത്തിൽനിന്ന് ഇറങ്ങിവന്നതും മനുഷ്യജാതിയെക്കുറിച്ചുള്ള മനസ്സലിവു നിമിത്തമാണ്.

ലാസറിന്റെ കല്ലറയ്ക്കൽ നില്ക്കുന്ന കർത്താവിനെപ്പറ്റി രേഖപ്പെടുത്തി: ഉള്ളം നൊന്തു കലങ്ങി; യേശു കണ്ണുനീർ വാർത്തു. കരയുന്നവരോടുകൂടെ കരയുന്നവനും, നമ്മുടെ ദുരവസ്ഥയിൽ മനസ്സലിയുന്നവനുമായ ഒരു കർത്താവിനെയാണു നമുക്ക് കാണ്മാനുള്ളത്. യവനന്മാർ അവരുടെ മുഖ്യദേവനെപ്പറ്റി പറഞ്ഞത് വികാരമില്ലാത്തവനെന്നായിരുന്നു. എന്നാൽ, നാം വിശ്വസിക്കുന്നതും ആശ്രയിക്കുന്നതുമായ കർത്താവ് നിർവ്വികാരനല്ല; മനസ്സലിയുന്നവനാണ്.

പൗലോസ് ശ്ലീഹാ പറയുന്നു: ക്രിസ്തുവിന്റെ മനസ്സു നിങ്ങൾക്കുണ്ടാകട്ടെ (*ഫിലി. 2:5*) മനസ്സു മരവിച്ചവരായിട്ടല്ല; മനസ്സലിയുന്നവരായിത്തീരുകയാണാവശ്യം. വിശന്നു വലയുന്ന ജനം ഇന്നും സമൂഹത്തിലുണ്ട്. അവരെപ്പറ്റി ചിന്തിക്കുകയും ഭാരപ്പെടുന്നതുമായ മനഃസാക്ഷി നമുക്കുണ്ടോ? അലിവു തോന്നുന്ന യേശുവിന്റെ മനസ്സ് നമുക്കുണ്ടായിരുന്നെങ്കിൽ! (*1 കൊരി. 2:16*)

# ബൈബിൾ പഠനം

ഫാ. ഒ.പി. വർഗീസ്, മാർ പക്കോമിയോസ് മൗണ്ട്, മീമ്പാറ, പുത്തൻ കുരിശ്, കൊച്ചി-682 308

## എബ്രായ ലേഖനം 5-10 അദ്ധ്യായങ്ങൾ ചോദ്യങ്ങൾ

1. ഏതു മഹാപുരോഹിതന്റെയും നിയമന ഉദ്ദേശമെന്ത്?
2. വിശുദ്ധ സ്ഥലത്ത് എന്തെല്ലാം വസ്തുക്കൾ പ്രതിഷ്ഠിച്ചിരിക്കുന്നു?
3. അതിവിശുദ്ധ സ്ഥലത്ത് എന്തെല്ലാം സാധനങ്ങളാണ് ഉള്ളത്?
4. വിശുദ്ധ സ്ഥലത്തും, അതിവിശുദ്ധ സ്ഥലത്തും എപ്പോഴെല്ലാമാണ് പുരോഹിതൻ ശുശ്രൂഷ നടത്തിയിരുന്നത്?
5. വഴിപാടും യാഗവും അർപ്പിക്കുന്നതിനുള്ള ജഡിക നിയമങ്ങൾ എന്തെല്ലാം?
6. 'രക്തം ചൊരിഞ്ഞല്ലാതെ പാപമോചനമില്ല' (9:22) എന്നതിന്റെ അർത്ഥമെന്താണ്?
7. 9:24-28 വരെയുള്ള ഭാഗത്ത് ക്രിസ്തുവിന്റെ മൂന്ന് പ്രത്യക്ഷതകളെക്കുറിച്ച് പറയുന്നുണ്ട്. അവ ഏതൊക്കെ എന്ന് വ്യക്തമാക്കുക?
8. 'ഇപ്പോൾ ക്രിസ്തുപിതാവാം ദൈവത്തിന്റെ വലത്ത് ഭാഗത്ത് ഇരിക്കുന്നു.' ഇതിന്റെ വേദ തെളിവ് ഏതു വാക്യം?
9. മനഃപൂർവ്വം പാപം ചെയ്താലുള്ള ശിക്ഷ എന്ത്?
10. മോശയുടെ ന്യായപ്രമാണം അനുസരിക്കാത്തവരെ എങ്ങനെയാണ് ശിക്ഷിച്ചിരുന്നത്?
11. തങ്ങളുടെ സമ്പത്ത് കവർന്നവരോടുള്ള മനോഭാവം ഭക്തർക്ക് എന്തായിരുന്നു?
12. ദൈവേഷ്ടം ചെയ്തു വാഗ്ദത്തം പ്രാപിപ്പാൻ എന്താണ് അത്യാവശ്യമുള്ളത്?
13. നാശത്തിലേയ്ക്ക് പിന്മാറുന്നവരുടെ കൂട്ടത്തിലല്ല ആകേണ്ടത്. ആരുടെ കൂട്ടത്തിൽ ആകണം?

## കഴിഞ്ഞ ലക്കത്തിലെ ചോദ്യങ്ങൾക്കുള്ള ഉത്തരങ്ങൾ

1. വചനം ജീവനും ചൈതന്യവുമുള്ളതായി ഇരുവായ്ത്തലയുള്ള ഏതു വാളിനെക്കാളും മൂർച്ചയേറിയതും പ്രാണനെയും ആത്മാവിനെയും സന്ധിമജ്ജകളെയും വേർവിടുവിയ്ക്കും വരെ തുളച്ചു ചെല്ലുന്നതും ഹൃദയത്തിലെ ചിന്തകളെയും ഭാവങ്ങളെയും വിവേചിക്കുന്നതും ആകുന്നു. (4:12)
2. സകലസൃഷ്ടിയും അവന്റെ കണ്ണിന് നഗ്നവും മലർന്നതുമായി കിടക്കുന്നു. (4:13 last)
3. ദൈവപുത്രനായ യേശു ആകാശത്തിൽക്കൂടി കടന്നുപോയോരു ശ്രേഷ്ഠ മഹാപുരോഹിതനായി നമുക്ക് ഉള്ളതിനെ മുറുകെപിടിച്ചു കൊള്ളുക. (4:14)
4. 'കൃപാസനം' എന്നാൽ (4:16) ദൈവത്തിന്റെ സിംഹാസനമാണ്.
5. a) മനുഷ്യരിൽനിന്നു തെരഞ്ഞെടുക്കപ്പെട്ടവൻ (5:1)

   b) പാപപരിഹാരത്തിനായി ബലികളും കാഴ്ചകളും സമർപ്പിക്കുന്നതാണ് തന്റെ ദൗത്യം.

   c) അനുകമ്പാർദ്ര ഹൃദയമുള്ളവനായിരിക്കണം. (5:2) (സഹതാപം)

   d) പൗരോഹിത്യം ദൈവത്തിന്റെ ദാനമാണ്. (5:4)
6. ഉറച്ച നിലവിളിയോടും കണ്ണുനീരോടും കൂടെ അപേക്ഷയും അഭയയാചനയും കഴിക്കയും ഭയഭക്തിയും കൂടെ ഉണ്ടായിരിക്കുകയും വേണം. (5:7)
7. അനുസരണം പഠിച്ച് തികഞ്ഞവനായി. (5:9)
8. a) നിർജീവപ്രവർത്തികളെക്കുറിച്ചുള്ള മാനസാന്തരം.

   b) ദൈവത്തിങ്കലെ വിശ്വാസം. c) സ്നാനങ്ങളെക്കുറിച്ചുള്ള ഉപദേശം. d) കൈവെയ്പ്. e) മരിച്ചവരുടെ പുനരുത്ഥാനം. f) നിത്യശിക്ഷാവിധി.
9. പ്രത്യാശ. (6:19)
10. a) നീതിയുടെ രാജാവ്. b) സമാധാനത്തിന്റെ രാജാവ്. (7:2 last)
11. അബ്രാഹാം (7:2).
12. 7:9.

## ഏപ്രിലെ എല്ലാ ഉത്തരവും ശരിയാക്കിയവരുടെ പേരുകൾ

1. Yasmine George, Panthaplackal, Thynothel Road, Aluwa-683 101.
2. Miss Sherin Thomas, Tharayil, Niranam-689 620.
3. Mrs. Omana Thomas, Elipode Jn., Thirumala P.O., TVM-6
4. Mrs. Thankamma Eapen, Niranam P.O., Thiruvalla.
5. Mrs. Biji Mathew, R.C. Puram, Hydrabad.
6. Shyni Joy, Kannara P.O., TCR-680 652.
7. Thankamma Koshy, Madathil Love Land, Tumpamon.
8. Annamma Mathai, H.No. XIII/70, Aluwa-683 101.
9. Mathew Varghese, Meleth House, Mawalassery.
10. Moley Mathew, Puthenparampil, Naranganam west.
11. Mrs. Alice Abraham, Autharíathu, 19. N.S.R. Road, Coimbatore-641 011.

## പാവനാത്മ വരിക

പാവനാത്മാവേ വന്നിടണേ
പാറിത്താണ് അഗ്നിരഥേ.
പാവനനേ പാരിതിൽ നീ
പാറിത്താണ് വന്നിടണേ.

'പാറക്ലീത്താ' വന്നിറങ്ങി
പാപമെന്നിൽ മാറ്റിടട്ടേ!

നൽകിടുക നിൻ വരങ്ങൾ
നല്ലവനേ നാൾക്കുനാൾ നീ.
നൽകീടുക നിൻ സഭമേൽ
നിത്യം നിന്റെ നൽവരങ്ങൾ.

കാര്യസ്ഥനായി വാഴുന്നോനേ
കാരുണ്യം നീ കാട്ടിടണേ!
കാടത്തമി ലോകത്തിൻമേൽ
കാണുക നീ ശുദ്ധ റൂഹാ.

തേങ്ങിടുന്നെൻ മനം
തോന്നിടല്ലേ കോപം
തേകീടുക പാപചെളിയേ
തീർന്നിടും ഞാൻ നൽ മഞ്ഞുപോൽ.

**എബി മാത്യു**
**കൊഴുവല്ലൂർ**

## മരണം

സ്വച്ഛമായ് ഒഴുകുന്ന നദിപോലെ
മന്ദമായ് എത്തുന്നു മരണം
ഭുവനത്തിൽ നിന്നും യാത്രയാകും മർത്യന്
സ്വന്തമായ് ആറടി മണ്ണുമാത്രം.
പിറവിയിലെ കണക്കിടുന്ന മരണം
ഒരിക്കലും നീട്ടാൻ കഴിവില്ല മർത്യന്
ജനിച്ചാൽ ഒരിക്കലുണ്ട് മരണം നിശ്ചയം
എന്നോർത്തു ജീവിക്ക മനുഷ്യാ നീ
വയലിലെ പൂപോലെ ഈ ജീവിതം
വാടി കൊഴിയുന്നു സമയം വരുന്നേരം
സുഖങ്ങൾക്കൊരു ദുഃഖമുണ്ടോർക്ക നീ
സുഖങ്ങളിലും ദൈവത്തെ ഓർക്ക നീ
ദുഃഖത്തിൽ ദൈവത്തെ പഴിക്കല്ലേ നീ
ഈ ജീവൻ ദൈവത്തിൻ ദാനമെന്നോർക്ക നീ
മരണം കണ്ടു ചിരിക്കുമ്പോളോർക്ക നീ
നിന്നെയും തേടിയെത്തും ഒരിക്കലവൻ
ഞാനെല്ലാമുള്ളവൻ എന്നു ചിന്തിക്കല്ലേ നീ
ഒഴിഞ്ഞവനായ് തിരിച്ചു പോകേണ്ടവനാണു നീ
നിനക്കു കൊണ്ടുപോകാൻ നിൻ പ്രവർത്തികൾ മാത്രം
അതു കണക്കിടും ഒരുനാൾ ഓർക്ക നീ
ജീവൻ തന്ന ദൈവത്തെ സ്തുതിക്ക നിത്യവും
ജീവിക്കു ഈ ലോകേ മനുഷ്യനായ്.

Ginu P. Mathew
St. Mary's Orthodox Cathedral, Puthencavu

## കടുകുമണിയുടെ ഉപമ

**വറുഗീസ് കിഴക്കേമുറി**

ഉപകളെല്ലാം ഒഴുകുന്നു
ഉടയോനരുകിൽ ചെല്ലുവാൻ
രാജ്യത്തിന്റെ കഥയാണ്
രാജാവെവിടെ പറയുക.
കടുകുമണിയുടെ ജീവിതം
കാട്ടും ദൈവരാജ്യവും
വിത്തുകളിലെല്ലാം ചെറുതായ
വിത്താണല്ലോ കടുകുമണി
കർഷകനെടുത്തു മണ്ണിൽ നട്ടു
കിളിർത്തു വളർന്നുമരമായി!
തളിർത്തു വളർന്നു കൈകൾനീട്ടി,
തണലേകുന്നു അവശർക്ക്.
പക്ഷികളെല്ലാം വന്നുവസിച്ചു
പക്ഷാഭേദമില്ലാതവിടെ.
വീടുകൾവച്ചു പാടി സ്തുതിച്ചു,
വാടാതെത്തി ദൈവരാജ്യം.
ഉള്ളുനിറഞ്ഞ വിത്തുപോലെ,
പൊള്ളയില്ലാമനസ്സിന്റെ
ഉടമകളായിതീരുവാൻ
ഉടയോനുപമയിൽ ഓതുന്നു.

# സഭ ഇരുപത്തൊന്നാം നൂറ്റാണ്ടിലേക്ക്–എന്റെ കാഴ്ചപ്പാട്

(ജനുവരി ലക്കത്തിൽ ശ്രീ. വി.ഒ. മാത്യൂസ് ഈ പംക്തിയിൽ എഴുതിയ ലേഖനത്തിന് വളരെ പ്രതികരണങ്ങൾ ലഭിക്കുകയുണ്ടായി. അവയിൽ ചിലത് ഈ ലക്കത്തിൽ പ്രസിദ്ധീകരിക്കുന്നു)

## ആരാധനയുടെ വെട്ടിച്ചുരുക്കലോ?

ആരാധനാ പരിഷ്ക്കരണത്തിലും സഭയുടെ അനുദിന ശൈലിയിലും അനേകം നിർദ്ദേശങ്ങൾ നല്കാമെന്നിരിക്കെ അത് വി. കുർബ്ബാനയുടെ വെട്ടിക്കുറയ്ക്കലിനെപ്പറ്റി ആയത് തികച്ചും ഖേദകരമാണ്.

വി. കുർബ്ബാന ചുരുക്കുന്നതിന് അദ്ദേഹം കാരണമായി കണ്ടെത്തിയത് ഇന്നത്തെ ജീവിതം 'ഫാസ്റ്റ് ട്രാക്കിൽ' കൂടി ഓടിക്കൊണ്ടിരിക്കുന്നു എന്നതാണ്. ഫാസ്റ്റ് ട്രാക്കിൽ കൂടി ഓടുന്ന വാഹനം ഇന്ധനം തീർന്നാൽ നിന്നുപോകും എന്ന് അദ്ദേഹം മറന്നുപോയി. ആഴ്ചയിൽ ഒരു ദിവസം രണ്ടുമണിക്കൂറിൽ താഴെ മാത്രമേ പൊതു ആരാധനയ്ക്കായി ഉപയോഗിക്കുന്നുള്ളു. സാധാരണ ജനങ്ങൾ വി. കുർബ്ബാന മദ്ധ്യേയോ, അതുകഴിഞ്ഞോ മാത്രമേ ആരാധനയ്ക്ക് വരുന്നുള്ളു. ജനങ്ങൾ നേരത്തെ വരുവാൻ ഉള്ള നിർദ്ദേശങ്ങളും ആരാധനയിൽ സജീവമായി പങ്കെടുക്കുവാനുള്ള സാഹചര്യങ്ങൾ ഒരുക്കുന്നതിനെക്കുറിച്ചും ചിന്തിക്കുകയാണ് നമുക്കിന്ന് ആവശ്യം.

പങ്കെടുക്കുന്ന കുറെ വ്യക്തികൾ മാത്രമല്ല കാർമ്മികനോടൊത്ത് വി. കുർബ്ബാനയിൽ പങ്കാളികളാകുന്നത്. പ്രപഞ്ചം മുഴുവനും ആ രക്ഷയുടെ അനുഭവത്തിലേക്ക് ആനയിക്കപ്പെടുന്നതിന്റെ പ്രതിനിധികൾ മാത്രമാണ് നാം. തന്മൂലം എല്ലാ ഭാഗങ്ങളും പ്രത്യേകം അർത്ഥമുള്ളവയും പ്രാധാന്യവുമാണ്.

കുക്കിലിയോനുകൾ, ദൈവമാതാവ്, പരിശുദ്ധന്മാർ വാങ്ങിപ്പോയ ആചാര്യന്മാർ, വാങ്ങിപ്പോയ വിശ്വാസികൾ എന്നിവരെ അനുസ്മരിക്കുന്ന പ്രാർത്ഥനാവലയങ്ങളാണ്. യേശുവിന്റെ രണ്ടാംവരവ് അനുസ്മരിച്ചുകൊണ്ടുള്ള വി. കുർബ്ബാനയുടെ എഴുന്നെള്ളത്തിനുമുമ്പായി മേൽപ്പറഞ്ഞവരെ ഓർക്കുന്നത് അവരിലൂടെ യേശുവിന്റെ രണ്ടാംവരവിനായി ലോകം ഒരുങ്ങുന്നു എന്നതിന്റെ സൂചനകൂടിയാണ്. ചെറിയ 'കോലോകൾ' ഉപയോഗിച്ച് സമയം ചുരുക്കാമെന്നല്ലാതെ വെട്ടിച്ചുരുക്കുന്നത് നന്നല്ല.

വി. കുർബ്ബാന തക്സായിലെ ക്രമങ്ങളുടെ വലിപ്പച്ചെറുപ്പമനുസരിച്ചാണ് മുക്കാൽ മുതൽ ഒന്നര മണിക്കൂർവരെ വി. കുർബ്ബാനയ്ക്ക് എടുക്കുന്നത്. ഇടദിവസങ്ങളിൽ ചെറിയ ക്രമങ്ങൾ ഉപയോഗിക്കുന്നു എന്നുമാത്രം.

നമ്മുടെ ആരാധനയുടെ പ്രാധാന്യം മനസ്സിലാക്കി വിശ്വാസികളുടെ പങ്കാളിത്തം എങ്ങനെ സജീവമാക്കാം എന്ന നിർദ്ദേശമാണ് ഉണ്ടാകേണ്ടത്. നമ്മെ സൃഷ്ടിച്ചു രക്ഷിച്ചു പരിപാലിക്കുന്ന ദൈവത്തോട് നമുക്ക് ഒരു വിധേയത്വവും സമർപ്പണവും ഉണ്ടായെങ്കിൽ മാത്രമേ ആരാധനയ്ക്ക് ചിലവാക്കുന്ന സമയം നഷ്ടമല്ല എന്ന് ചിന്തിക്കാനാവു. ക്ഷേത്രങ്ങളിൽ ഓടിയെത്തി പ്രസാദവും വാങ്ങി തൊഴുത് പോകുന്നതുപോലെയല്ല ക്രൈസ്തവസഭ

## ശാന്തം പാപം

ഏതായാലും "വി. കുർബ്ബാന ഏറ്റവും ഹൃദ്യവും ഇമ്പകരവും അർത്ഥവത്തും ആണെന്ന് എല്ലാ ക്രിസ്തുമത വിഭാഗക്കാരും സമ്മതിക്കുന്ന ഒരു വസ്തുതയാണ്" എന്നെങ്കിലും സമ്മതിച്ചല്ലോ. ഭാഗ്യം, എന്തുകൊണ്ടാണ് അത് ഹൃദ്യവും ഇമ്പകരവും, അർത്ഥവത്തും ആയത്. അതിലെ ഉള്ളടക്കം അത്രയ്ക്ക് അർത്ഥവത്തായതുകൊണ്ടാണ്. അപ്പോൾ അതിനെ വെട്ടിമുറിച്ചാൽ എങ്ങനെയിരിക്കും. മനോഹരമായ ഒരു പ്രാവിന്റെ രണ്ടു ചിറകുകളും വെട്ടിക്കളഞ്ഞാൽ എങ്ങനെയിരിക്കും. അതുപോലെ വി. കുർബ്ബാനയുടെ ഏതു ഭാഗം ആണ് വെട്ടിമുറിക്കേണ്ടത്.

വി. കുർബ്ബാന അരമണിക്കൂറാക്കണം പോലും. ക്രിക്കറ്റ് കളികാണാൻ ടി.വി.യുടെ മുന്നിൽ ജോലിയിൽനിന്ന് അവധി എടുത്ത് ദിവസം മുഴുവൻ ഊണും ഉറക്കവുമില്ലാതെയിരിക്കാം. ചീട്ടുകളിച്ച് രാപകലില്ലാതെ മെനക്കെടാം. ആഴ്ചയിൽ 2 മണിക്കൂർ വി. കുർബ്ബാന ബോറായി തോന്നുന്നു. ശാന്തം, പാപം.

പിന്നെ തുബ്ദേന്റെ കാര്യങ്ങൾ. സഭ വാങ്ങിപ്പോയവരും, ഇപ്പോൾ ജീവിച്ചിരിക്കുന്നവരും വരുവാനുള്ളവരും കൂടിയുള്ളതാണ്. നമ്മുടെ വി. കുർബ്ബാന സമയത്ത് വാങ്ങിപ്പോയവരുടെ ആത്മാക്കൾ നമ്മോടുകൂടി പള്ളിയിലുണ്ട്. അവരെ ഓർക്കേണ്ടത് എത്രയും അത്യാവശ്യമാണ്. ശ്രീമാൻ മാത്യൂസ് പറയുന്നതുപോലെ പ്രത്യേക ദിവസങ്ങളിൽ മാത്യൂസ് പോകാറുണ്ടോ? ആഴ്ചയിൽ ഞായറാഴ്ച പോകാൻ മടിയുള്ള ആള് പ്രത്യേക ദിവസങ്ങളിൽ പോകുമോ? പിന്നെ തുബ്ദേന്റെ സമയം സിനിമയിലെ ഇടവേള പോലെയാണ് എന്ന്, എന്തൊരു ഉപമ. ഇതാണ് ഇതിന്റെ തെറ്റ്. വി. കുർബ്ബാന സിനിമയായി കണക്കെടുക്കുന്നു. തുബ്ദേൻ ഇടവേള അല്ല. അത് മദ്ധ്യസ്ഥപ്രാർത്ഥനാസമയമാണ്. ഭരിക്കുന്നവർക്കുവേണ്ടി പ്രത്യേകം പ്രാർത്ഥിക്കണം. അതും ഇപ്പോഴത്തെ കാലം. പിന്നെ, മല്പാന്മാരേയും വി. പിതാക്കന്മാരേയും. ആർക്കെങ്കിലും അറിയാമോ എന്ന്, സൺഡേ സ്കൂൾ പഠിച്ചിട്ടുള്ള വ്യക്തികൾക്കറിയാം. അല്ലാതെ മാത്യൂസിനെ പോലുള്ളവർ അറിയുകയില്ല. കാരണം അവർക്ക് വേദജ്ഞാനം ഇല്ല. പിന്നീട് ധൂപപ്രാർത്ഥനയിലെ പാട്ടുകൾ. അത് വി. കുർബ്ബാനക്രമം ശരിയായി ഉപയോഗിക്കുന്നവർക്ക് പേജ് മറിക്കേണ്ട ആവശ്യം ഇല്ല. അവർ ആ പുസ്തകം ശനിയാഴ്ചയേ നോക്കി മനസ്സിലാക്കിക്കൊണ്ടുവരുന്നവരാണ്.

ഏതായാലും മി. മാത്യൂസിനെ പോലുള്ളവർ ദിവ്യബോധനം പഠിക്കണം. അല്ലാതെ നമ്മുടെ വി. കുർബ്ബാനയെ വെട്ടിമുറിച്ച് അലങ്കോലപ്പെടുത്തരുത് എന്ന് ഒരു അഭ്യർത്ഥന.

*മിസ്സിസ് അച്ചാമ്മ പുന്നൂസ്, കനകപ്പാലം*

# പുതിയ നൂറ്റാണ്ടിന് പുതിയ സഭയല്ല ആവശ്യം

ശ്രീ വി.ഒ. മാത്യൂസ്, ബാംഗ്ലൂരിന്റെ കാഴ്ചപ്പാട് - അവതരണം വായിച്ചറിഞ്ഞു. പുതിയ നൂറ്റാണ്ടിനു പുതിയ സഭയാണു - ലേഖകൻ കാണുന്നത്. നമ്മുടെ വി. കുർബ്ബാന ഏറ്റവും ഹൃദ്യവും, ഇമ്പകരവും, അർത്ഥവത്തും ആണെന്നു എല്ലാ ക്രിസ്തീയ വിഭാഗക്കാരും സമ്മതിക്കുന്ന വസ്തുതയാണെന്നു ലേഖകനും ഏറ്റുപറയുന്നു. പക്ഷേ, വി. കുർബ്ബാനയുടെ സമയം കൂടിപ്പോയി എന്ന സങ്കടം ആണ് ഊന്നിപ്പറയുന്നത്. ഫാസ്റ്റ്ട്രാക്കിൽ ചിലർ ഓടുന്നു എന്നു കരുതി സഭയുടെ വിശുദ്ധി ഓടിക്കാവുന്നതാണോ.

ഒരു പ്രദേശത്തോ - ഒരു ഭദ്രാസനത്തിലോ - ഒരു രാജ്യത്തിലോ - ഒരേസമയത്തുതന്നെ നേരംവെളുക്കുകയും, സന്ധ്യയാകുകയും ചെയ്യുന്നുയെന്ന് ഇൻഡ്യക്കാരായ നമുക്കു ബോദ്ധ്യപ്പെട്ടുകൊണ്ടിരിക്കുന്നതാണല്ലോ. ആ നിലയ്ക്കു ഞായറാഴ്ചയുടെ വിശുദ്ധി കണക്കിലെടുത്താൽ എല്ലാ വിശ്വാസികൾക്കും നിർബന്ധം ഉണ്ടെങ്കിൽ രാവിലെ 7.30-ന് പള്ളിയിൽ എത്താം. വി. കുർബ്ബാന പരസ്യമായി ആരംഭിക്കുകയോ, പകുതിയാകുംപോഴോ, മാത്രമേ സാധാരണ ജനങ്ങൾ എത്താവുയെന്ന് കല്പനകളോ, പാരമ്പര്യ വിശ്വാസങ്ങളോ, പള്ളി തീരുമാനങ്ങളോ, ഉള്ളതായി കേട്ടുകേഴ്‌വി പോലും ഇല്ല. എങ്ങനെ വി. കുർബ്ബാന ചുരുക്കാം, ഏതെല്ലാം ഒഴിവാക്കാം എന്നതിൽ ചില ഉദാഹരണങ്ങൾ "ലേമാൻ" കാണിച്ചിട്ടു ബാക്കിയുള്ളത് ചുമതലക്കാർക്കും വിട്ടുകൊടുത്തതു സഹൃദയ ലക്ഷണമെന്നും വിചാരിക്കാം.

ശ്ലീഹാ വായന രണ്ടും, മുമ്പും പിമ്പുമുള്ള ഗീതങ്ങളും അദ്ദേഹം ഉപേക്ഷിക്കുന്നു. അതിന്റെ നിലവിലുള്ള ക്രമീകരണങ്ങളിലേക്കും, പരിശുദ്ധിയിലേക്കും കടന്നു വിശദീകരിക്കുവാൻ ഞാനും സമയം എടുക്കുന്നില്ല. അതിന്റെ മഹത്വം ആഗ്രഹിക്കുന്നവർ മനസ്സിലാക്കട്ടെ. ആറു തുബ്ദേനുകളെക്കുറിച്ചും ലേഖകൻ പഠിച്ചിട്ടുണ്ട്. ആ മദ്ധ്യസ്ഥപ്രാർത്ഥനാസമയം പള്ളിക്കുള്ളിൽ ഇരിക്കുന്നവർക്കു രഹസ്യം പറയുവാനുള്ള അവസരമായി അദ്ദേഹത്തെപ്പോലുള്ളവർ കാണുന്നുള്ളുയെങ്കിൽ സഭയിൽ ക്രമീകരിക്കുന്ന ക്ലാസുകളിലും, പ്രസംഗങ്ങളിലും സംബന്ധിച്ചു പഠിച്ചു മനസ്സിലാക്കട്ടെ. വിശദീകരണത്തിലേക്കു കടക്കുന്നില്ല. ധൂപപ്രാർത്ഥനയിൽ ഗീതങ്ങൾ കൂടിപോയത് ലേഖകനെപ്പോലുള്ളവർക്കു കണ്ടുപിടിച്ചു ചൊല്ലുന്നതിനു താമസം വരുന്നത് വി. കുർബ്ബാനക്രമം തുറന്നുപിടിച്ചു പ്രാർത്ഥിക്കുന്ന പരിശീലനം തീരെ കുറഞ്ഞുപോയിട്ടുള്ളതുമൂലമാണ്. ആഴ്ചകളുടെ പ്രാധാന്യംവച്ചു പിതാക്കന്മാർ ഉൾക്കൊള്ളിച്ചിരിക്കുന്ന ഗീതങ്ങൾ കണ്ടെടുത്തു പാടുന്നതിനു ഒരു പ്രയാസവും ഇല്ല. വേണ്ടുന്ന ഗീതങ്ങൾ മാത്രം ചേർത്ത് പുസ്തകം ആക്കിയാൽ മതിയെന്നു ലേഖകനോടു ചേർന്നു സമ്മതിച്ചാൽ അതും അനവസര സന്ദർഭങ്ങളായി തീരുകില്ലേ?

വി. കുർബ്ബാന അരമണിക്കൂർവരെ ആകാമെന്ന് ശ്രീ. മാത്യൂസ് നിർദ്ദേശിക്കുന്നതിൽ എന്റെ അഭിപ്രായം ചേർക്കുന്നു. ഇരുപത്തിയൊന്നാം നൂറ്റാണ്ടിലെ പുതുമയ്ക്ക് 100 പള്ളികൾ ചേർത്തോ, രണ്ടോ മൂന്നോ ഭദ്രാസനങ്ങൾ ചേർത്തോ ദൂരദർശൻ സംവിധാനംപോലെ ഒരു സെന്ററിൽവച്ച് വി. കുർബ്ബാന അർപ്പിക്കുകയും, വിശ്വാസികൾക്കു ടി.വി. സൗകര്യങ്ങൾ സഭയിൽനിന്നും നല്കി വീടുകളിൽ ഇരുന്നു കാണുന്നതിന് സൗകര്യം ദാനമായി അനുവദിക്കുക. അരമണിക്കൂർ ആകുമ്പോൾ സമയം കഴിയാറായിയെന്ന മുന്നറിയിപ്പോടെ സമാധാനത്താലെ നിങ്ങൾ വസിപ്പിൻ എന്നു ആശംസിച്ച് അവസാനിപ്പിക്കുകയും ചെയ്യുക. പട്ടക്കാരുടെ കുറവുകൾ പരിഹരിക്കാം. പള്ളിയുടെ ചിലവു ലാഭിക്കാം. ജനങ്ങൾക്കു മുടക്കം കൂടാതെ മറ്റു കാര്യങ്ങളിൽ തുടരുകയും ചെയ്യാം. കൂദാശാപരമായ മറ്റ് ആവശ്യങ്ങൾക്കു പള്ളി കാര്യാലയത്തിൽ ക്രമീകരണങ്ങൾ ചെയ്താൽ മതി താനും.

അതല്ല എല്ലാ സഭക്കാരുടെയും പ്രശംസ പറ്റിയിട്ടുള്ള "നമ്മുടെ വി. കുർബ്ബാന" കഴിഞ്ഞ നൂറ്റാണ്ടുവരെ നടന്നതുപോലെ തുടരുന്നതിനും, പരിശുദ്ധി നിലനിറുത്തുകയും ചെയ്യണമെങ്കിൽ പതിവുപോലെ രാവിലെ 7.30-ന് കുടുംബമായി പള്ളിയിൽ എത്തട്ടെ. ഓരോരുത്തരും വി. കുർബ്ബാനക്രമം കൈയിൽത്തന്നെ കരുതി തുറക്കട്ടെ. വി. മാതാവ്, നിബിയന്മാർ, സഹദേന്മാർ, ശ്രേഷ്ഠന്മാരായ പൂർവ്വപിതാക്കന്മാർ, കത്തുന്ന വിളക്കുകളുമായി കർത്താവിനെ സ്വീകരിച്ച അഞ്ചു കന്യകമാർ, അനുതാപബോധം വന്ന വലതുകള്ളൻ, സ്വർഗ്ഗത്തിൽ സദാ സ്തുതിക്കുന്ന മാലാഖമാർ, വാങ്ങിപ്പോയ മാതാപിതാക്കൾ, വാങ്ങിപ്പോയ ഭർത്താവ്, വാങ്ങിപ്പോയ ഭാര്യ, സഹോദരങ്ങൾ, മക്കൾ, ബന്ധുക്കൾ തുടങ്ങിയ വിശ്വാസികൾ ചുറ്റും ഉണ്ട് എന്നു വിശ്വസിച്ചുകൊണ്ട് പ്രഭാതനമസ്ക്കാരത്തിൽ സംബന്ധിക്കട്ടെ.

ദശാംശം നല്കണമെന്ന് പഴയനിയമത്തിലും പുതിയ നിയമത്തിലും ഉള്ളതായി പ്രശംസിക്കുന്ന സഭാമക്കൾ സമ്പാദ്യത്തിന്റെ അംശം കൊടുക്കുന്നതിനു അറയ്ക്കുന്നതുപോലെ ആറു ദിവസത്തെ അദ്ധ്വാനശേഷം ഏഴാംദിവസം 16 മണിക്കൂറിൽ കുറയാത്ത സമയം ദശാംശമായി സമർപ്പിക്കേണ്ടതിനുപകരം 2½ മണിക്കൂർ കൈയിലിരിക്കുന്ന പുസ്തകം നോക്കിയും, പരി. മദ്ബഹായിൽ നടക്കുന്ന സ്വർഗ്ഗീയ ആരാധനയിൽ- നിന്നും, ഇരുന്നും, ധ്യാനിച്ചും നോക്കുക. കഴിവതും മുന്നോട്ടു അടുത്തുനിന്നു പ്രാർത്ഥിക്കുക. ചെറുമക്കൾ മുമ്പിൽ നില്ക്കട്ടെ. ഏകാഗ്രതയ്ക്കായി ചുങ്കക്കാരനും പാപിയുമായവന്റെ ഹൃദയംപോലെ പ്രാർത്ഥിച്ചു നോക്കുക. ഏതാനും ഞായറാഴ്ചകൾക്കകം ആവശ്യമായ സ്വർഗ്ഗീയ ശക്തി ലഭിക്കുന്നില്ലെങ്കിൽ അരമണിക്കൂർ ആരാധനയ്ക്കു പുതിയ നൂറ്റാണ്ടു വഴിതെളിക്കട്ടെ.

*പത്രോസ് ജേക്കബ്*
*കോട്ടപ്പുറത്തു ഹൗസ്,*
*കൂടൽ-689 693*

---

യുടെ ആരാധന. സഭ ഒന്നായി സ്വർഗ്ഗീയ വൃന്ദങ്ങളോടൊന്നിച്ച് ദൈവത്തെ ആരാധിക്കുകയാണ്. ഇവിടെ ഓടിവന്നു കണ്ടുവണങ്ങി വാപൊളിച്ച് തിരുശരീരരക്തങ്ങൾ അനുഭവിച്ച് പോകാം എന്നു വിചാരിച്ചാൽ അതു തെറ്റാണ്.

സഭാംഗങ്ങളുടെ ഇംഗിതമനുസരിച്ച് രൂപപ്പെടുത്താവുന്ന ഒന്നല്ല നമ്മുടെ ആരാധന. മറിച്ച് ദൈവത്തിന്റെ ശരീരമായിരിക്കുന്ന സഭയുടെ ആരാധനാ രീതിക്കനുസരിച്ച് സഭാംഗങ്ങളുടെ ജീവിതരീതിയാണ് വ്യത്യാസപ്പെടുത്തേണ്ടത്. അതു തന്നെയാണ് നമ്മുടെ ആരാധനയുടെ അതുല്യത.

*ബ്രദർ പി.വൈ. ജെസ്സൻ, മൈലപ്രാ.*

# ഫാസ്റ്റ് ട്രാക്കല്ല സ്ലോ ട്രാക്കാണ് ആവശ്യം

നമ്മുടെ വി. കുർബ്ബാന ഏറ്റവും ഹൃദ്യവും, ഇമ്പകരവും, അർത്ഥവത്തും ആണ് എന്നുള്ള വലിയ സത്യം എല്ലാവരും അംഗീകരിക്കുന്നു. എന്നാൽ, ഈ വി. രഹസ്യങ്ങളിൽ ഭയത്തോടും, ഒരുക്കത്തോടും സമർപ്പണ മനോഭാവത്തോടും കൂടി സംബന്ധിക്കുന്നവർക്കു മാത്രമേ ഇത് അർത്ഥവത്താകുന്നുള്ളു. എല്ലാ കൂദാശകളുടെയും കേന്ദ്രവും, ക്രിസ്തീയ ജീവിതത്തിന്റെ അടിസ്ഥാനവുമായുള്ള വി. കുർബ്ബാനയിൽ വിശ്വാസികൾ യഥാർത്ഥത്തിൽ ദൈവമഹത്വത്തിനും ലോകത്തിന്റെ നന്മയ്ക്കുമായി തങ്ങളെതന്നെ യാഗമായിട്ട് അർപ്പിക്കുകയാണ്.

ആധുനിക ജീവിതരീതിയിൽ മനുഷ്യർ "ഫാസ്റ്റ് ട്രാക്കിൽ" കൂടി ഓടിക്കൊണ്ടിരിക്കുന്നു എന്നത് പലതരത്തിലും ശരിയായിരിക്കാം. എന്നാൽ, "കാലത്തിനൊത്തവണ്ണം വി. കുർബ്ബാനക്രമം ചുരുക്കണം" എന്ന ആശയത്തോട് യോജിക്കുവാൻ സാദ്ധ്യമല്ല. മലങ്കര മല്പാൻ കോനാട്ട് അബ്രഹാം കത്തനാർ പരിഭാഷപ്പെടുത്തി വി. സഭ പ്രസിദ്ധീകരിച്ചിട്ടുള്ള വി. കുർബ്ബാന തക്സായിൽ നമ്മുടെ കർത്താവിന്റെ സഹോദരൻ മാർ യാക്കോബിന്റെ തക്സാ മുതൽ പതിമൂന്ന് ക്രമങ്ങൾ ഉൾക്കൊള്ളിച്ചിട്ടുണ്ട്. "ചില പട്ടക്കാർ ചില ദിവസങ്ങളിൽ ചൊല്ലിയാൽ ഒന്നര മണിക്കൂറും മറ്റു ചിലർ അരമണിക്കൂറുംകൊണ്ട് ചൊല്ലിത്തീർക്കുന്നതെങ്ങനെ" എന്ന ചോദ്യത്തിനുത്തരം ആരും വെട്ടിക്കുറയ്ക്കുന്നതല്ല എന്ന രഹസ്യം ഈ ക്രമങ്ങളുടെ ഇടയിൽ ഉണ്ട്. യാമപ്രാർത്ഥനകളുടെ കാര്യത്തിൽ നാം ഇപ്പോൾ തന്നെ "ഫാസ്റ്റ് ട്രാക്കിൽ" ആണെന്നുള്ളത് ഒരു സത്യമാണ്. മുസ്ലീംസഹോദരങ്ങൾക്ക് ഒരു ദിവസം അഞ്ച് നമസ്കാരങ്ങൾ നടത്തണമെന്ന നിബന്ധനയുള്ളപ്പോൾ നസ്രാണിക്ക് രണ്ടു പടി കൂട്ടി ഏഴു യാമപ്രാർത്ഥനകളാണ് പിതാക്കന്മാർ ഒരുക്കിയിട്ടുള്ളത്. എന്നാൽ വെവ്വേറെ പ്രാർത്ഥിപ്പാൻ എല്ലാവർക്കും സൗകര്യപ്പെടുകയില്ല എന്നു കരുതി സാധാരണ ദിവസങ്ങളിൽ രണ്ടും, നോമ്പുദിവസങ്ങളിൽ മൂന്നും നേരമായി സഭ ക്രമീകരിച്ചു (വെട്ടിക്കുറച്ചില്ല). എന്നാൽ പല കുടുംബങ്ങളിലും ഇവ ക്രമമായി നടക്കുന്നില്ല എന്നത് ഒരു നഗ്നസത്യമാണ്. ദശനേന്ദ്രിയങ്ങളുടെ വിശുദ്ധിയെ ഉദ്ദേശിച്ചു നടത്തുന്ന യാമപ്രാർത്ഥനകളിൽപോലും നാം "ഫാസ്റ്റ് ട്രാക്കിൽ" തന്നെ യാത്ര ചെയ്യുന്ന സ്ഥിതിക്ക് ആഴ്ചയിലൊരിക്കൽ ലഭിക്കുന്ന ഞായറാഴ്ച ദിവസം ദൈവസന്നിധിയിൽ ദേവാലയത്തിൽ എത്തി ഒരു "സ്ലോ ട്രാക്കിൽ" യാത്ര ചെയ്യുന്നത് "റീചാർജിംങിന്" നമ്മെ സഹായിക്കുന്നു. ലൗകിക തലത്തിലെപോലെ ആദ്ധ്യാത്മിക തലത്തിൽ കുറുക്കുവഴികൾ ലഭ്യമല്ല. ഓർത്തഡോക്സ് സഭയുടെ ആരാധന വികാരാത്മകമല്ല ധ്യാനാത്മകമാണല്ലോ. (Not emotional but devotional).

വി. കുർബ്ബാനയെപ്പറ്റി നല്ല ജ്ഞാനമുണ്ടെങ്കിലും ഇന്നത്തെ യുവതലമുറയിൽ കുറെപ്പേരുടെയെങ്കിലും "പോപ്പുലർ ഡിമാന്റ്" ആയ "ഹ്രസ്വീകരണം" എന്ന ആശയം വെട്ടിത്തുറന്ന് എഴുതിയത് തെറ്റില്ല. എന്നാൽ വിശ്വാസികൾ വി. ആരാധനയിൽ സമയത്തിനെത്താതിരിക്കുന്നത് അല്ലെങ്കിൽ വൈകി എത്തുന്നത് ആരാധനയുടെ ദൈർഘ്യമാണെന്നു തോന്നുന്നില്ല. അത് ഇക്കാലയളവിൽ വളർന്നു വരുന്ന

# വായിച്ച് പഠിക്കുക - മനസ്സിലാക്കുക

മലങ്കര സഭ ഇങ്ങനെ ഒരു പുതിയ പംക്തി (21-ാം നൂറ്റാണ്ടിലേക്ക് എന്റെ കാഴ്ചപ്പാട്) തുടങ്ങിയതു നല്ലതാണ്. ജനങ്ങളുടെ അഭിപ്രായങ്ങളും കാഴ്ചപ്പാടുകളും അവതരിപ്പിക്കാം. അവതരിപ്പിക്കുമ്പോൾ നല്ല അഭിപ്രായമോ മറ്റുള്ളവർക്ക് ഇതിൽനിന്ന് എന്ത് സ്വീകരിക്കാം? എന്ന് ചിന്തിക്കണം.

പ്രൊഫ. കെ.പി. വർഗീസിന്റെ ലേഖനത്തോട് വളരെയധികം യോജിപ്പുണ്ട് എന്നാൽ വി.ഒ. മാത്യൂസിന്റെ ലേഖനത്തോട് വിയോജിക്കുന്നു. അദ്ദേഹത്തിന് ഇങ്ങനെ ഒരു അഭിപ്രായമുണ്ടാകുവാൻ കാരണം നാട്ടിൽ ദേവാലയത്തിൽ പോകാറില്ല. പോയാൽ ബാംഗ്ലൂർ രീതി ആയിരിക്കും.

ഞാൻ മാർ ഗ്രീഗോറിയോസ് കത്തീഡ്രലിൽ ഒരു വിവാഹചടങ്ങിന് സംബന്ധിച്ചു. മാർത്തോമ്മാ സഭയിലെപോലെ ഇരിക്കാനും മറ്റും സുഖമായി നിരത്തിയിരിക്കുന്നു. ഈ ഇടവകജനം വി. കുർബ്ബാനയിൽ ഇരുന്നുകൊണ്ടായിരിക്കാം സംബന്ധിക്കുന്നത്.

ധൂപപ്രാർത്ഥനയ്ക്ക് 'പല തലക്കെട്ടുകൾ' ഇല്ല. വി. മാതാവ്, പരിശുദ്ധന്മാർ, പട്ടക്കാർ, പരേതർ ഇവരെ സ്മരിക്കുന്നു. എല്ലാ ഗീതങ്ങളും കുർബ്ബാനക്രമത്തിലെ ക്രമത്തിനു ചൊല്ലുന്നു 'അല്ലെങ്കിൽ' എന്ന വാക്കിന്റെ അർത്ഥം മനസ്സിലാകാഞ്ഞതാണ് ഇങ്ങനെ എഴുതിയിരിക്കുന്നത്. ആദ്യമായി ചെയ്യേണ്ടത് വി. കുർബ്ബാനക്രമം വായിച്ചു മനസ്സിലാക്കുക. മദ്ബഹായുടെ വടക്കും തെക്കും ശ്ലീഹാ വായന നടത്തുമ്പോൾ ശ്രദ്ധിക്കുന്നവർ കുറവായിരിക്കാം. ഓരോ വായനയ്ക്കുംമുമ്പ് ഓരോ ഗീതം ശേഷം ഒന്നു ഇല്ല. ഈ നൂറ്റാണ്ടിൽ അത്യാവശ്യമായ ഒരു ഗീതമാണ് 'പൗലോസ് ശ്ലീഹാ...' അതുപേക്ഷിക്കാൻ പാടില്ല. ഒരുപ്രാവശ്യം ശ്രദ്ധിക്കാൻ ശ്രമിച്ചുനോക്കുക. പിന്നെ ഇങ്ങനെ ചിന്തിച്ചതിൽ ഖേദമുണ്ടാകും.

'ഏറ്റവും ഗുണകരമല്ലാത്ത സമയം' തുബ്ദേൻ സമയത്താണ് എന്നു വിശേഷിപ്പിച്ചതിൽ ദുഃഖിക്കുന്നു. ഇരിക്കുവാനോ സംസാരിക്കുവാനോ ഉള്ള സമയമല്ലിത്. വി. കുർബ്ബാനയിൽ ജീവനോടിരിക്കുന്നവരും വാങ്ങിപ്പോയവരും സംബന്ധിക്കുന്നു. നമ്മുടെ വാങ്ങിപ്പോയ മാതാപിതാക്കളെ ബന്ധുമിത്രാദികളെ ഓർത്ത് പ്രാർത്ഥിക്കുക എന്നത് കടമയാണ്. 5-ാം തുബ്ദേനിലെ പിതാക്കന്മാരെ അറിയില്ലെങ്കിൽ ഇവരെ അറിയുമല്ലോ? ഈ പിതാക്കന്മാരുടെ ആദ്യമില്ലെങ്കിലും അന്തം ഒരു ചെറിയ കുറിപ്പായി സി.കെ. വർഗീസ് രചിച്ച വി. കുർബ്ബാനക്രമ വ്യാഖ്യാനങ്ങൾ 'ജീവനുള്ള ബലി' വായിക്കുക. 'ഫാസ്റ്റ്ട്രാക്കിൽ' കുടുംബയോഗം ചേർന്ന് പിതാക്കന്മാരെ സ്മരിക്കുകയും അവർക്കുവേണ്ടി വീട്ടിൽ സദ്യ ഒരുക്കുന്നു (സ്മരണയ്ക്ക്) എന്നാൽ നമ്മെ, പീഢസഹിച്ച് നേർവഴിക്ക് നടത്തിയ പിതാക്കന്മാരെ ഓർക്കാൻ സമയം ഇല്ല. ഇതിന് പ്രത്യേക ദിവസമുണ്ടെങ്കിലും അവർ ഇല്ലാത്ത സഭയല്ല അവർ വരുമ്പോഴേ പൂർണ്ണമാകു. തന്മൂലം തീർച്ചയായും നാം അവരെ ഓർക്കണം.

വി. കുർബ്ബാനയിലെ പ്രതീകങ്ങളുടെ അർത്ഥം മനസ്സിലാക്കാൻ ശ്രമിക്കുക. 'ജീവനുള്ളബലി' എന്ന പുസ്തകമോ 'സ്വർഗ്ഗീയമന്നാ' എന്ന പുസ്തകമോ 'വി. കുർബ്ബാനയുടെ ധ്യാനപഠനം' എന്ന ഗ്രന്ഥമോ വായിക്കുക. അല്ലെങ്കിൽ സൺഡേ സ്കൂൾ XII-ലെ പുസ്തകം വായിക്കുക ഇതൊന്നും സാധിച്ചില്ലെങ്കിൽ വികാരി അച്ചനെ സമീപിക്കുക.

*ഒരു ഓർത്തഡോക്സ് XII -ാം ക്ലാസ്സ് സൺഡേ സ്കൂൾ വിദ്യാർത്ഥിനി.*

**ഷെറിൻ തോമസ്, തറയിൽ, നിരണം-689 620**

ഒരു പ്രവണതയാണ്. ഒരു ക്രിക്കറ്റു കളിയുണ്ടെങ്കിൽ നേരത്തെ എത്തുമല്ലോ. അതു താല്പര്യത്തിന്റെ പ്രശ്നമാണ്. നമ്മുടെ ആരാധനയുടെ ഇമ്പവും മഹിമയും ദർശിക്കുവാൻ സാദ്ധ്യമാകുംവിധം ഉൾക്കണ്ണുകൾ തുറക്കപ്പെടണം. ആരാധനയിൽ അലിഞ്ഞു ചേരുവാൻ പ്രധാനമായും ശ്രദ്ധ ആവശ്യമാണ്. ശ്രദ്ധ പതറാതിരിക്കുവാൻ വി. കുർബ്ബാനക്രമം വളരെ സഹായിക്കുന്നു എന്ന വസ്തുത വ്യക്തിപരമായി പരിചയിച്ചിട്ടുള്ള ഒരു പരമാർത്ഥമാണ്. ആകയാൽ ഇന്നു നമുക്ക് ഏറ്റവും അത്യന്താപേക്ഷിതമായി ചെയ്യേണ്ടത് വി. ആരാധനയിൽ പൂർണ്ണ ജനപങ്കാളിത്തം ഉണ്ടാകുവാൻ തക്ക ബോധവൽക്കരണമാണ്. സമയം അധികമാകുന്നു എന്ന് പരാതിപ്പെടുന്നവരുടെ സമീപനത്തിലുള്ള താളപ്പിഴയാണ് കാരണം. കർത്താവേശുമശിഹായുടെ ജനനം മുതൽ സ്വർഗ്ഗാരോഹണം വരെയും രണ്ടാമത്തെ എഴുന്നെള്ളത്തു കൂടിയും അനുസ്മരിക്കുന്ന ഈ വലിയ രഹസ്യത്തിന്റെ അന്തരാർത്ഥങ്ങൾ ഗ്രഹിക്കുന്നവർക്ക് സമയം എന്ന ചിന്തകൂടി ഉണ്ടാകുന്നില്ല. വരുംതലമുറയ്ക്ക് വി. കുർബ്ബാനയുടെ പ്രാധാന്യത്തെപ്പറ്റി നിരന്തരമായി മനസ്സിലാക്കിക്കൊടുക്കേണ്ടത് നമ്മുടെ വലിയ ചുമതലയാണ്. ഇത് "കാലത്തിനൊത്ത് ചുരുക്കാവുന്ന" ഒരു കർമ്മമല്ല എന്ന് വ്യക്തമായി മനസ്സിലാക്കുന്നതിനോടൊപ്പം ഭയഭക്തിയോടും ഒരുക്കത്തോടും സമർപ്പണമനോഭാവത്തോടുംകൂടി സംബന്ധിക്കുന്നതിന് ചെറുപ്പത്തിൽത്തന്നെ സഭാമക്കളെ ആദ്ധ്യാത്മിക സംഘടനകൾ വഴിയായും ബോധവൽക്കരണപദ്ധതികൾ വഴിയായും അഭ്യസിപ്പിക്കുകയാണ് ചെയ്യേണ്ടത്.

"ഏതെല്ലാം പ്രാർത്ഥനകളാണ് വി. കുർബ്ബാനയുടെ കാതലായ ഘടകങ്ങൾ" എന്നു ചിന്തിക്കുമ്പോൾ ഒരു കാര്യം ഓർക്കുന്നതു നന്നായിരിക്കും. ചന്ദനത്തടിയുടെ എവിടെ ചെത്തിയാലും നറുമണം പകരുന്നു. പിന്നെ ഏതുഭാഗമാണ് ചെത്തിക്കളയുക? രഹസ്യമായ ഒരുക്കശുശ്രൂഷ, പരസ്യമായ വി. കുർബ്ബാന; രഹസ്യമായ സമാപന ശുശ്രൂഷ എന്നിങ്ങനെ മൂന്നു ഭാഗങ്ങളുള്ളതിൽ പരസ്യമായ ഭാഗത്തു പ്രാരംഭ ശുശ്രൂഷയുടെയും ധൂപാർപ്പണശുശ്രൂഷയുടെയും മദ്ധ്യത്തിലാണല്ലോ വചനശുശ്രൂഷ. ഇതിന്റെ മദ്ധ്യത്തിൽ വായിക്കുന്ന ഏവൻഗേലിയോനിൽ ഉൾപ്പെട്ടിരിക്കുന്ന പ്രധാന ചിന്താധാരയുടെ ആശയങ്ങൾ ഉൾക്കൊള്ളത്തക്കവിധം എത്ര വിദഗ്ദ്ധമായിട്ടാണ് പഴമ വായനയും രണ്ടുവശത്തുമുള്ള വായനകളും സഭ ക്രോഡീകരിച്ചിരിക്കുന്നത്. വടക്കുഭാഗത്ത് യഹൂദ്യരോടും തെക്കുഭാഗത്ത് പുറജാതികളോടും സുവിശേഷം അറിയിക്കുന്നതിനെയാണ് അനുസ്മരിക്കുന്നത്. ആ മുഖ്യവിഷയം മനസ്സിലാക്കുവാൻ വി. കുർബ്ബാനയിൽ സംബന്ധിക്കുന്നവർ വേദവായന കുറിപ്പിന്റെ സഹായത്തോടെ തലേദിവസം തന്നെ ഈ വേദഭാഗങ്ങൾ വായിക്കുകയാണ് എങ്കിൽ ശ്രദ്ധിക്കുവാനും ആശയം ഉൾക്കൊള്ളുവാനും സാധിക്കുന്നു. ഇങ്ങനെ സമയം കണ്ടെത്തുന്നവർക്ക് അനായാസം ശ്രദ്ധിക്കുവാനും "ഇല്ല" എന്നതിന് "ഉണ്ട്" എന്ന് പറയുവാനും സാധിക്കും; അതുതന്നെയാണ് അഭികാമ്യം.

അടുത്തതായി "ഗുണകരമല്ലാത്തവിധത്തിൽ സമയം ചിലവിടുന്നതിനെ" എന്ന പരാമർശത്തെപ്പറ്റിക്കൂടി ചുരുക്കമായി ചിന്തിക്കാം. വി. കുർബ്ബാന സഭയുടെ സമ്പൂർണ്ണ ആരാധനയാണ്. ജീവിച്ചിരിക്കുന്ന വിശ്വാസികളോടൊപ്പം വിശ്വാസികളായ സകല പരേതരും ശുദ്ധിമതികളും ഉൾപ്പെടുന്ന ആകമാന സഭയാണതിൽ പങ്കെടുക്കുന്നതെന്ന് ഓർക്കണം. ആദ്യമനുഷ്യനായ ആദാം മുതൽ ഇന്നേയോളം ദൈവേഷ്ടം പ്രവർത്തിച്ചിട്ടുള്ള സകല മനുഷ്യരെയും അനുസ്മരിക്കുകയും ദൈവമാതാവ്, അപ്പോസ്തോലന്മാർ, പരിശുദ്ധന്മാർ എന്നിവരുടെ മദ്ധ്യസ്ഥതയിൽ അഭയംതേടുകയും ചെയ്യുന്നതാണ് ഓർത്തഡോക്സ് പാരമ്പര്യം. സഭാശരീരത്തിന്റെ പ്രാണവായുവായ പ്രാർത്ഥനകളിലൂടെ വാങ്ങിപ്പോയ സകലവിശ്വാസികളും നാമും കർത്താവിൽ ഒന്നായിത്തീരുന്നു എന്ന രഹസ്യം വിസ്മരിക്കുവാൻ പാടില്ല. ആകയാൽ തുബ്ദേൻ ആവർത്തനം മാത്രമെന്നു പറയുന്നത് ശരിയല്ല. ഒരുപക്ഷേ, ആവർത്തനമെന്നു വിവക്ഷിച്ചാൽതന്നെ അതു നമ്മുടെ അടിസ്ഥാന വിശ്വാസങ്ങൾ അരക്കിട്ട് ഉറപ്പിക്കയും ഉറക്കെ പ്രഖ്യാപിക്കുകയും ആണ്. തുബ്ദേനിൽ പേരു എഴുതപ്പെട്ടിരിക്കുന്ന "പിതാക്കന്മാരെയും മൽപ്പാന്മാരെയും ഈ ഇരുപതാം നൂറ്റാണ്ടിൽ ആർക്കറിയാം" എന്ന് പറയുന്നത് അല്പം വിവരക്കേടല്ലേ. ശ്രീ. സി.കെ. വർഗീസ് തയ്യാറാക്കിയിട്ടുള്ളതും തുമ്പമൺ ചെങ്ങന്നൂർ ഭദ്രാസനാധിപന്മാർ അനുഗ്രഹാശിസുകൾ നല്കിയിട്ടുള്ളതുമായ "ജീവനുള്ള ബലി" എന്ന വി. കുർബ്ബാനക്രമത്തിലെ 163 മുതൽ 173 വരെയുള്ള പേജുകൾ മറിച്ചാൽ ഈ സകല പിതാക്കന്മാരുടെയും "ആദിയും അന്ത്യവും" മാത്രമല്ല പ്രവർത്തനങ്ങൾ കൂടി ചുരുക്കമായി ചേർത്തിരിക്കുന്നത് മനസ്സിലാക്കാം. സത്യവിശ്വാസത്തിൽനിന്ന് വ്യതിചലിക്കാത്തവരും കുറ്റമില്ലാത്തവരുമായി നമ്മെ സംരക്ഷിക്കുവാൻ പന്ത്രണ്ട് പരസ്യവും ആറ് രഹസ്യവും അങ്ങനെ മൊത്തം പതിനെട്ട് പ്രാർത്ഥനകളടങ്ങിയ ആറ് തുബ്ദേനുകൾ സഹായിക്കുന്നു. ആകയാൽ ഇതൊക്കെ ആവർത്തനമല്ലേ എന്ന വിമർശനം ശരിയല്ല. മനുഷ്യബുദ്ധിക്ക് സുഗ്രാഹ്യമല്ലാത്ത വി. രഹസ്യങ്ങളുടെ അർത്ഥവും വ്യാപ്തിയും മനസ്സിലാക്കുവാൻ പരിശുദ്ധാത്മാവാം ദൈവം സഭാമക്കളുടെ ആന്തരിക കണ്ണുകളെ തുറക്കട്ടെ എന്ന് നമുക്ക് പ്രാർത്ഥിക്കാം! അതോടൊപ്പം സഭാമക്കളുടെ പൂർണ്ണപങ്കാളിത്വം വി. കൂദാശകളിൽ ഉറപ്പുവരുത്തുവാൻ വേണ്ടതായ പ്രാവർത്തിക ബോധവൽക്കരണപദ്ധതികളിൽ അറിവും കഴിവും ഉള്ളവർ നമുക്ക് ധാരാളം ഉള്ള സ്ഥിതിക്ക് പ്രയോജനപ്പെടുത്തുവാൻ പരിപാടികൾ കൂടുതലായി ഉണ്ടാകും എന്നു പ്രത്യാശിക്കാം.

*(റിട്ട. ലെഫ്. കേണൽ ഡി. വർഗീസ്, കോഴഞ്ചേരി)*

# Admonition

Oh! man, Child of Pride
You, yourself chide;
Purge your deadly pride
Save the soul from severe slide;
Never try to loathe
Make a pious oath;
Tread His heavenly path
Abide by His verses, virtuous;
Cup full of iniquity,
Fill with love, Godly; charity divine;
Repent, Confess, Reconcile
Seek Solace; sin no more;
Be in peace, everlasting
Make the soul immortal.

by K.C. Alexander,
Salem, Punalur.

# ആരാധനാകാര്യങ്ങളിൽ ചില നിർദ്ദേശങ്ങൾ

ഇ ങ്ങനെയൊരു പ്രതികരണവേദി 'മലങ്കരസഭ'യിൽ മാറ്റിവെച്ചതിനോട് മുന്നമേ ബഹു. പത്രാധിപരോടുള്ള നന്ദി അറിയിക്കുന്നു. നമ്മുടെ സഭ മൂന്നാം സഹസ്രാബ്ദത്തിന്റെ കവാടത്തിൽ എത്തിനിൽക്കുന്നു. മുന്നോട്ട് കാലെടുത്തുവയ്ക്കുംമുമ്പ് പുറകോട്ടും, മുന്നോട്ടും, ചുറ്റുപാടും നോക്കി. വിവേകപൂർവ്വം ഒരു വിലയിരുത്തലിലൂടെ യാത്ര തുടരുകയാണാവശ്യം. ചുരുക്കം ചില കാര്യങ്ങളിൽ എങ്കിലും അത്യാവശ്യമായി നമുക്കൊരു മാറ്റം ഉണ്ടാകേണ്ടിയിരിക്കുന്നു. എന്റെ ശ്രദ്ധയിൽപ്പെട്ട ചില കാര്യങ്ങൾ കുറിക്കുന്നുവെന്നുമാത്രം.

1. പലരും ആരാധനാകാര്യങ്ങളിൽ ഒരു പരിഷ്കരണം വേണമെന്നാവശ്യപ്പെട്ടുകണ്ടു. എന്നാൽ ഇപ്പോഴുള്ള സർവ്വ ആരാധനകളും, കാര്യങ്ങളും ശ്രേഷ്ഠമാണ് എന്നതിനു രണ്ടുപക്ഷമില്ല. വി. കുർബ്ബാനയിൽ തുബ്ദേൻ കുറച്ചതുകൊണ്ടോ, ഇല്ലായ്മ ചെയ്തതുകൊണ്ടോ നമുക്ക് വലിയ സമയമൊന്നും ലാഭിക്കുവാൻ പോകുന്നില്ല. ഏറിയാൽ 10–15 മിനിറ്റ്. ഈ സമയത്തിനുള്ളിൽ 18 പ്രാർത്ഥനകൾക്കൊണ്ട് രഹസ്യമായും, പരസ്യമായും മദ്ധ്യസ്ഥതകൾ നടത്തുകയാണ് എന്ന കാര്യം ഓർക്കണം. എന്നാൽ ആരാധനാ പരിഷ്ക്കരണ കമ്മറ്റിക്കാർ ശ്രദ്ധചെലുത്തേണ്ട ചില കാര്യങ്ങൾ തുബ്ദേനിൽ ഉണ്ട്. ഒന്നാം തുബ്ദേനിൽ പ. പാത്രിയർക്കീസ് ബാവായുടെ പേര് നിലനിർത്തിക്കൊണ്ട് (അദ്ദേഹത്തെ മറക്കേണ്ട).

ആബൂൻ മാർ ബസേലിയോസ് എന്നതിനുപകരം പ. കാതോലിക്കാ ബാവായുടെ പേര് മുഴുവനായി ചേർക്കപ്പെടുകയും ശേഷം ഇടവക മെത്രാപ്പോലീത്തായുടെ പേരും അവസാനമായി പ. സുന്നഹദോസംഗങ്ങളെ മുഴുവനായി ഓർക്കപ്പെടുകയും ചെയ്യണം. 3–ാം തുബ്ദേനിൽ ഇന്ത്യൻ രാഷ്ട്രത്തിനുവേണ്ടിയും അതിലെ ഭരണാധികാരികൾക്കുവേണ്ടിയും പ്രാർത്ഥിക്കുകയും, അവരെ പ്രത്യേകമായി ഓർമ്മിക്കപ്പെടുവാൻ വേണ്ടതു എഴുതിച്ചേർക്കുകയും ചെയ്യണം.

നാലാം തുബ്ദേനിൽ അവസാനഭാഗത്ത് മാർ പത്രോസിനെയും മാർ പൗലോസിനെയും ഓർത്തശേഷം ഭാരതത്തിലെ ശ്ലൈഹിക സിംഹാസനസ്ഥാപകൻ മാർത്തോമ്മാശ്ലീഹായേയും, നമ്മുടെ പ്രഖ്യാപിത പരിശുദ്ധന്മാരായ പ. യൽദോ മാർ ബസേലിയോസ് (കോതമംഗലം), പ. പരുമല തിരുമേനി എന്നിവരുടെ പേരുകൾ കൂടി ചേർക്കണം. കോതമംഗലം ബാവായുടെ ഓർമ്മ പള്ളികളിൽ ശ്രേഷ്ഠമായി ആചരിക്കുകയും വേണം. ഇവരെ ഓർക്കാതിരിക്കുന്നത് ഗുരുതരമായ തെറ്റാണ്.

അഞ്ചാം തുബ്ദേനിൽ ആവശ്യം, ആദ്യകാലഘട്ടങ്ങളിൽ ജീവിച്ചു മൺമറഞ്ഞുപോയ ചില പേരുകളല്ല. നമ്മുടെ നാട്ടിൽ സത്യവിശ്വാസം നിലനിർത്തി, നേർവഴി കാട്ടിത്തന്ന്, ഹൃദയങ്ങളിൽ ജീവിക്കുന്ന പ. പിതാക്കന്മാർ എത്രയോ ഉണ്ട്. കാലം ചെയ്ത ഭാഗ്യസ്മരണാർഹരായ പ. അബ്ദേദ് മശിഹാ ബാവ, 5 കാതോലിക്കാ ബാവാമാർ, പ. വട്ടശേരിൽ തിരുമേനി, പുലിക്കോട്ടിൽ തിരുമേനിമാർ, പുത്തൻകാവിലെ തിരുമേനി, പാമ്പാടി തിരുമേനി ഇത്യാദി പേരുകൾ നാം ഒരിക്കലും വി. കുർബ്ബാനയിൽ വിട്ടുകളയരുത്. ഇവകൾ ഉൾപ്പെടുത്തി വിശ്വാസികൾക്ക് മനസ്സിലാകാത്ത പേരുകൾ വിട്ടുകളഞ്ഞ് (അവരെ അന്ത്യോഖ്യായിൽ ഓർത്തുകൊള്ളും) ഭംഗിയായി ക്രോഡീകരിക്കണം. അല്ലാതെ ആരാധനയെ പരിഷ്ക്കരിച്ചാൽ, സഭാക്കേസിന് പ്രതികൂലത ഉണ്ടാകും എന്നു ചിന്തിച്ച് പരിഷ്ക്കരണകമ്മറ്റിയെ നിർജീവമായി നിർത്തി, സമയം പാഴാക്കരുത്. പാത്രിയർക്കാപക്ഷം അവരുടെ ആരാധനയെ, പല കാര്യങ്ങളിലും പരിഷ്ക്കരിച്ചുകഴിഞ്ഞു. അതിനെയൊന്നും ആരും ഇതുവരെ ചോദ്യം ചെയ്തു കണ്ടില്ലല്ലോ. പിന്നെ നമുക്കെന്തിനാണ് ആവശ്യമില്ലാത്ത ഭയം?

2. നല്ല ഭംഗിയായി ആരാധനാ ഭാഷ പ്രയോഗിച്ചിരിക്കുന്ന നമ്മുടെ പഴയ ഏവൻഗേലിയോൻ, പഴയ പാമ്പാക്കുട തക്സാ, കോനാട്ട വന്ദ്യ ദിവ്യ ശ്രീ മാത്തൻ മല്പാനന്മാർ ഭാഷാന്തരം നിർവ്വഹിച്ച പെഷിത്താ പുതിയ നിയമം ഇവയുടെയൊക്കെ പുതിയ പ്രിന്റ് മാറ്റം വരുത്താതെ ലഭ്യമാക്കുവാൻ എം.ഒ.സി. പബ്ലിക്കേഷൻസ് വേണ്ടതു ചെയ്യണം. ഇതുതന്നെ ഉപയോഗിക്കുന്നവർ ധാരാളം വൈദികർ ഈ സഭയിൽ ഉണ്ട്. പുതിയ പുസ്തകങ്ങളുടെ ഭാഷാപ്രയോഗങ്ങൾ അത്ര ശരിയായ വിധത്തിലല്ല. ഇതിലൊക്കെ വലിയ രസം പരിഷ്ക്കരിച്ചവരും പുതിയ പുസ്തകങ്ങൾ ഉപയോഗിക്കുന്നില്ല എന്നതാണ്.

3. നമ്മുടെ സഭാകേന്ദ്രത്തിലും, ഭദ്രാസനകേന്ദ്രങ്ങളും കമ്പ്യൂട്ടർ വൽക്കരിക്കണം എന്നതു കുറെ വർഷങ്ങളായുള്ള ആവശ്യമാണ്. പുതിയ അറിവുകൾ, സഭയുടെ വിവിധ സ്ഥാപനങ്ങളെ കുറിച്ചുള്ള സ്ഥിതി വിവരക്കണക്കുകൾ, മെത്രാപ്പോലീത്താമാരുടെയും, വൈദികസ്ഥാനികളുടെയും ബയോഡേറ്റ ഇവ സംക്ഷിപ്തമായി ക്രോഡീകരിച്ച്, പബ്ലിക് റിലേഷൻവകുപ്പ് കുറ്റമറ്റതാക്കണം.

4. അവസാനമായി സ്കൂളുകളിലെയും, കോളേജുകളിലെയും അഡ്മിഷന്റെ കാര്യത്തിലാണ്. അടുത്തവർഷം മുതലെങ്കിലും ഇതിനൊരു തീരുമാനമുണ്ടാകണം. ഇടവക ജനങ്ങളുടെ പ്രധാന പരാതിയും, സഭാധികാരികളുടെ തലവേദനയും ഈ കാര്യത്തിലാണ് കൂടുതലും കാണപ്പെടുന്നത്. ഓരോ ആവശ്യത്തിനായി വൈദികർ ഭവനങ്ങളിൽ ചെല്ലുമ്പോഴാണ് പരാതികളുടെ കെട്ടുകളഴിക്കുന്നത്. നമ്മുടെ വിദ്യാഭ്യാസ സ്ഥാപനങ്ങൾ, മറ്റേതൊരു ക്രൈസ്തവസഭകളും അവരുടെ സ്ഥാപനങ്ങളിൽ അവരുടെ അംഗങ്ങളോടും പെരുമാറുന്നതിൽ സാമ്പത്തികമായി ക്രൂരമായിട്ടാണ് പെരുമാറുന്നത് എന്നതു സത്യമാണ്. പിഞ്ചുകുട്ടികൾക്കുവരെ 3000–4000 ആണ് തുകയുടെ തോത്. നമ്മുടെ കോളേജുകളുടെ 15 കി. മീ. ചുറ്റളവിലുള്ള, 100 വീടുകൾക്കു മുകളിലുള്ള പള്ളികൾക്ക് ഫ്രീഡിഗ്രിക്ക് ഒരു സീറ്റ് കൊടുക്കണം. ആ പള്ളി വികാരി, മാനേജിംഗ് കമ്മറ്റി, സൺഡേസ്കൂൾ ഹെഡ്മാസ്റ്റർ എന്നിവർ സംയുക്തമായി ആലോചിച്ച് ഒരു കുട്ടിയ സ്പോൺസർ ചെയ്യാവുന്നതും, ഒരു സംഭാവനയും ഈടാക്കാതെ ആ കുട്ടിക്ക് അഡ്മിഷൻ കൊടുക്കുകയും ചെയ്യണം. ഇങ്ങനെയെങ്കിലും ചെയ്താൽ ഒരുപാട് പരാതി ഒഴിവാക്കാം. പള്ളികൾ സഭയുടെ മുഖ്യധാരയിൽ എത്തുകയും, കുഞ്ഞുങ്ങൾ പള്ളിക്കാര്യത്തിൽ സജീവശ്രദ്ധ പുലർത്തുകയും ചെയ്യും. ഡിഗ്രിക്കാര്യത്തിലോ മറ്റു പഠനത്തിനോ ഇതൊന്നും ബാധകമാക്കേണ്ട.

ശ്രദ്ധയിലേക്ക് ഇത്രയും വെച്ചു എന്നുമാത്രം. ഇതെല്ലാം വനരോദനം എന്നു വരാതെ വേണ്ടപ്പെട്ടവർ ശ്രദ്ധിച്ച് കാര്യങ്ങൾ നീക്കേണം എന്നുകൂടി അഭ്യർത്ഥിക്കുന്നു. ഓസ്വാൾഡ് പറഞ്ഞിരിക്കുന്നത് ഓർക്കുക. "Leave the irreparable Past in His Hands, and step out into the irresistable future with Him-my at most for His Highest".

*ഫാ. പി.എം. സഖറിയ, പള്ളിക്കാപ്പറമ്പിൽ*



# കാക്കിയുടുപ്പ്

**വെള്ളിക്കോൽ**

പരുമലയിലാണ് പരിചയപ്പെട്ടത്. എന്റെ സുഹൃത്ത് അയാളുടെ സുഹൃത്തിനെ പരിചയപ്പെടുത്തുകയായിരുന്നു. അദ്ദേഹത്തിന്റെ തൊഴിലറിഞ്ഞപ്പോൾ അല്പം അത്ഭുതവും കൂടുതലറിയുവാൻ അതിലേറെ താല്പര്യവും തോന്നി. കാരണം ഇതുപോലെയുള്ളവരെ ധ്യാനപരമായ കാര്യങ്ങൾക്ക് അവിടെ പ്രതീക്ഷിക്കുന്നതല്ല. സ്നേഹം പിടിച്ചെടുത്താൽ വല്ലപ്പോഴും അതുകൊണ്ട് മുതലെടുക്കാം. പരുമല മുറ്റത്താണെങ്കിലും എനിക്കത് പരിചയപ്പെടുന്നതിന്റെയും മുൻപരിചയം പുതുക്കുന്നതിന്റെയും അസുലഭ അവസരമാണ്. പരുമലത്തിരുമേനി എന്നുമവിടെയുണ്ടല്ലോ? പെരുന്നാളിൽ വരുന്നവർ അങ്ങനെയാണോ? ആന പിടിച്ചാലും പോയ അവസരം തിരിച്ചുവരികയില്ല. അതറിയുന്നതല്ലേ ബുദ്ധി. അതാണെന്റെ ഉത്സാഹം. ബുദ്ധിയും ഭക്തിയും ഒരമ്മപെറ്റ മക്കളാണോ?

പുതിയ സുഹൃത്ത്, ഭംഗിയായി പറഞ്ഞാൽ ഒരു വിരോധാഭാസമാണ്. ആളൊരു പരുമല ഭക്തൻ. നമ്മിലാരാ അങ്ങനെ അല്ലാതുള്ളത്? പോലീസെന്ന് കേട്ടാൽ കാക്കിക്കുപ്പായവും കൂമ്പൻതൊപ്പിയും (പണ്ട് പി. ക്യാപ്പ് ഇല്ല) ലാത്തിയും ബ്ലഡി റാസ്ക്കലും മറ്റുമൊക്കെയാണ് ഓർമ്മവരുന്നത്. മൃഗം വഴിമാറിക്കൊടുക്കുന്ന മര്യാദയാണ് അവർക്കുള്ളതെന്ന് കേട്ടുകേൾവി. ഈ മനുഷ്യന് പോലീസിന്റേതായ യോഗ്യതയുള്ളത് പൊക്കത്തിലും മീശയിലും മാത്രം. മട്ടും മാതൃകയും തീരെ അയോഗ്യം. അതുകൊണ്ട് പഴയ സുഹൃത്തിനെ മാറ്റിനിറുത്തി സംശയം തീർത്തു. ആൾ ഒരു സർക്കിൾ. സംശയം മാറി.

കണ്ടിട്ടില്ലാത്തവരും ഇവനെക്കുറിച്ച് കേട്ടിട്ടുണ്ട്. പേടി ജനിപ്പിക്കുന്ന പോലീസ് മേധാവി. എപ്പോഴും പൊതുനിരത്തിൽ ഷട്ടിലടിക്കുന്ന ട്രാഫിക്ക് ഓഫിസർ. സൗത്തിൽ കാണുന്നവനെ രണ്ടുമിനിറ്റ് കഴിയുമ്പോൾ കാണുന്നത് നോർത്തിൽ. അതുകൊണ്ട് കാണികൾ ഓമനപ്പേരിട്ടു: മിന്നൽ ലെസ്ലി. ഫ്ളൈയിംഗ് സ്ക്വാഡിലല്ലെങ്കിലും മിന്നലിന്റെ ജീപ്പ് മിന്നിപ്പറക്കും. അതൊരു മൊബൈൽ ഓഫീസ് കൂടിയാണ്. പിടുത്തവും ചാർജിംഗും വഴിയിൽത്തന്നെ. അദ്ദേഹം വാണിരുന്ന കാലത്ത് വഴിയുടെ വീതി വ്യക്തമായിരുന്നു.

എന്നാൽ സുഹൃത്ത് തന്ന ചിത്രം വ്യത്യസ്തമായിരുന്നു. ഉറച്ച ദൈവവിശ്വാസി. കുർബ്ബാന തുടങ്ങുമ്പോൾ പള്ളിയിലെത്തും. തീരുമ്പോൾ തന്നെ പോകും. വരവ്പോക്കിന്റെ സൗകര്യത്തിന് അകത്തു കടന്ന് വാതിലും ചാരിനില്ക്കും. ഇങ്ങനെ ഒരു സാധനം പള്ളിയിൽ വന്നുപോകുന്നുണ്ടെന്ന് ആരുടെയും ശ്രദ്ധയിൽപെടാറില്ല. ഞായറാഴ്ച സ്ലീബാ മുത്തിച്ചുവിടുന്ന വികാരിയച്ചൻപോലും സ്റ്റേഷനിൽവച്ചാണ് ശരിക്ക് മനസ്സിലാക്കിയത്. പോലീസ് കോഡ് മാത്രമല്ല, വേദവാക്യങ്ങളും മനപ്പാഠമാണ്. വിഷയംവച്ച് സംസാരിച്ചാൽ എവിഡൻസ് ആക്ടിലെ വകുപ്പുകൾ എഫ്.ഐ. ആറിൽ തിരുകിക്കയറ്റുന്നതുപോലെ ബൈബിൾ റഫറൻസ് വരും. ഇതിന്റെ പേര് തിരക്കിയപ്പോഴാണ് സൺഡേസ്കൂൾ പഠനകാലത്ത് ആളൊരു 'അഖില മലങ്കര' ആയിരുന്നു എന്ന് മനസ്സിലായത്. ദിനചര്യ കേട്ടപ്പോൾ ഈ 'മലങ്കര'യോട് മാന്യതയേറി. ലോ ആന്റ് ഓർഡർ ഡ്യൂട്ടിയിലാണെങ്കിൽ വീടെത്തുന്നത് പലപ്പോഴും പാതിരാത്രിയിൽ. ചിലപ്പോൾ അപ്പോഴേ അടുത്ത ഡ്യൂട്ടി ആരംഭിക്കും. പോലീസിലല്ലേ ജോലിക്കേ സ്ഥിരതയുള്ളു. ജോലി സമയത്തിനില്ല. നമ്മളൊക്കെ തെമ്മാടികളാകുന്നത് എപ്പോഴാണെന്ന് നമുക്കുപോലും അറിയില്ലല്ലോ. അവരുടെ ജോലിയും. രാവിലെ ഡ്യൂട്ടിക്ക് പോകുമ്പോഴും വേദപുസ്തകത്തിൽക്കൂടി കണ്ണോടിക്കാതെ കടന്നുപോകുകയില്ല. അദ്ധ്യായം തികച്ചില്ലെങ്കിലും വായിച്ച വാക്യങ്ങൾ മനസ്സിൽ കരുതിവയ്ക്കും. ഏതു തിരക്കിലും അതിന് അവധികൊടുക്കാറില്ല. കടുത്ത കേസ് മുന്നിലുണ്ടെങ്കിൽ മൗനപ്രാർത്ഥനയ്ക്ക്ശേഷം അകമ്പടിയായി അല്പം ധ്യാനവും. കറുത്ത കുപ്പായത്തിനുള്ളിൽ കാണാത്ത പലതും ഇനിയും ഈ കാക്കിയിലുണ്ടെന്ന് സുഹൃത്ത്.

പരുമലത്തിരുമേനി നട്ടതെന്ന് പറയപ്പെടുന്ന മാവും ചാരിനിന്നപ്പോൾ (പള്ളി വലുതായപ്പോൾ മാവ് പോയോ?) മറ്റൊരു പോലീസ് ഓഫീസറെ ഓർത്തുപോയി. രംഗം എറണാകുളം കലക്ടറേറ്റ്. അവസരം തർക്കപരിഹാരം. വിഷയം കക്ഷിക്കേസ്. കലക്ടറും എസ്.പി.യും ഉണ്ട്. ഓരോ വിഭാഗത്തിന്റെയും പ്രതിനിധികളായി ചില വക്താക്കളും. ഒരു ഏറ്റുമുട്ടലിനുള്ള ഒരുക്കങ്ങൾ പൂർവ്വാധികം ഭംഗിയായിട്ടുള്ള പെരുന്നാളിനോട് അനുബന്ധിച്ച് തെറുത്ത് കയറുന്നു. മന്ത്രി നിർദ്ദേശിച്ചതനുസരിച്ച് ജില്ലാ മേധാവികൾ പള്ളിക്കാരെ വിളിച്ചിരിക്കയാണ്. കലക്ടറുടെ ആമുഖത്തോടെ, എസ്.പി.യുടെ നില വിശദീകരണത്തോടെ ചർച്ച ആരംഭിച്ചു. ഇരുകൂട്ടരും അടുക്കുന്നില്ല. ഒരു വിഭാഗം വിശ്വാസത്തിലും മറുവശം ആചാരത്തിലും ഉറച്ചുനില്ക്കുന്നു. അതാണല്ലോ ഓർത്തഡോക്സി. എന്നാൽ, ഓരോ മുറിയ്ക്കുമായി ഇപ്പോൾ പ്രാധാന്യം. ഒരുമിച്ച് ചേർന്നതല്ലേ. രണ്ട് മണിക്കൂർ ചർച്ച എങ്ങുമെത്തിയില്ല. ഞങ്ങൾ വിട്ടുകൊടുത്തില്ല. അവർ വഴങ്ങിയില്ല. ഇനി എന്താണ് അടിസ്ഥാനം. ഒരാൾ ആരാഞ്ഞു. "അടിസ്ഥാനമില്ലാത്തതാണല്ലോ ആപത്ത്" കലക്ടറുടെ കളിയാക്കൽ. പിണങ്ങിപ്പിരിയുക. അപ്പോൾ നാളെ? അറിയാതെ ചോദിച്ചുപോയി. അടുത്തിരുന്ന എസ്.പി. മിസ്റ്റർ കീച്ചേരി ട്രൗസറിന്റെ പോക്കറ്റിൽനിന്നും ഒരു സാധനം എടുത്ത് കാണിച്ചുകൊണ്ട് പറഞ്ഞു: ഇതാണ് ഇന്നെന്റെ അഭയം. നാളെയും ഇതെന്റെ പോക്കറ്റിൽ കാണും. അതൊരു കൊന്തമാലയായിരുന്നു. ഒരു ഗാനാലാപത്തിന്റെ ലാഘവത്തോടും ആദരവോടും കൂടെ കീച്ചേരി പറഞ്ഞു. ആ യൂണിഫോറത്തിന്റെ നിറം കാക്കിയായിരുന്നോ കറുപ്പായിരുന്നോ? കറുത്ത കുപ്പായം മഞ്ഞളിച്ചതായി തോന്നി.

ഉച്ചഭക്ഷണത്തിന് പിരിഞ്ഞിട്ട് കൂടാമെന്നുള്ള നിർദ്ദേശത്തിന് ഇരുപക്ഷവും യോജിച്ചു. എന്നാൽ, കലക്ടർ അതിന് തയ്യാറായില്ല. അദ്ദേഹം ഓഫീസിലേക്ക് ലഘുഭക്ഷണം വരുത്തി. സംസാരത്തോടൊപ്പം ഞങ്ങളത് കഴിച്ചു തുടങ്ങി. സാറെന്താ കഴിക്കാത്തതെന്ന് ചോദിച്ചപ്പോൾ തന്നതായ മറുപടി. വെള്ളം കുടിപ്പിക്കുന്നതായിരുന്നു. "കാലത്തേക്ക് കഴിച്ചിട്ടുപോരെ ഉച്ചത്തേത്." ഞങ്ങൾ കക്ഷിവ്യത്യാസം മറന്ന് കഴിച്ചുകൊണ്ടിരിക്കുമ്പോൾ ബാക്കിപത്രം വായിച്ചു: ഞാൻ സാധു കുടുംബത്തിൽ പിറന്നവനാണ്. പ്രയാസപ്പെട്ട് പഠിച്ചു. വളരുന്നത് കാണാൻ അപ്പനിടയായില്ല. അമ്മയാണ് ഏറെ അദ്ധ്വാനിച്ച് വലുതാക്കിയത്. എന്നാൽ അമ്മയ്ക്ക് ഫലമനുഭവിക്കാൻ പറ്റിയില്ല. ആ കടത്തിന്റെ മുതൽ കൊടുക്കുവാൻ ഒക്കുകയില്ല. വാർഷിക പലിശ അടച്ചുകൊണ്ടിരിക്കു

കയാണ്. ഇന്നെന്റെ അമ്മയുടെ ഓർമ്മയാണ്. കാലത്ത് ഉപവാസം. ഉച്ചയ്ക്ക് പള്ളിയിൽപോയി പ്രാർത്ഥിച്ചിട്ടെ ഉണ്ണാറുള്ളു. പ്രശ്നത്തിന് താല്ക്കാലിക തീരുമാനമെങ്കിലും എടുക്കാതെ ഇവിടെനിന്ന് എഴുന്നേല്ക്കുന്നില്ല. നിങ്ങളും പോകുന്നില്ല. ഒരുമിച്ചിറങ്ങാം. മേലുകാവുകാരൻ കലക്ടറുടെ മേനിവാക്കല്ല ഇത്. ജീവിതദർശനമാണ്.

മൂന്ന് മണിയോടെ വെറും വെള്ളക്കടലാസിൽ ഒരു താല്ക്കാലിക വ്യവസ്ഥയ്ക്ക് ഒപ്പിട്ടു. ആരും ജയിക്കാത്ത വ്യവസ്ഥ. സംതൃപ്തരായി വന്നവർ മടങ്ങി. വൈകുന്നേരമായപ്പോൾ വ്യവസ്ഥയിൽ ഉൾക്കൊള്ളാത്ത മറ്റൊരു പ്രശ്നത്തിന് തിരികൊളുത്തി. അനന്തരഫലം 144–ാം വകുപ്പിന്റെ വിളംബരമായിരുന്നു. പൂർവ്വാധികം ഭംഗിയാകേണ്ട പെരുന്നാൾ 144–ൽ ഒതുങ്ങി. ഭാഗ്യം പള്ളി 107–ൽ പോയില്ല. വിശ്വാസികൾക്ക് ആശ്വാസമായി. ജില്ലാ മേധാവികൾ ദൈവത്തെ നോക്കുന്നു. പള്ളിക്കാർ ബദൽ സംവിധാനത്തിന് ഒരുങ്ങുന്നു. അവരും ദൈവനാമത്തിലാണല്ലോ മേളക്കാരെ വിളിക്കുന്നത്. മുകളിലിരിക്കുന്നവൻ എല്ലാം കാണുന്നു. മറ്റൊരു ജില്ലാ പോലീസ് മേധാവിയെ ഓർക്കുന്നു. അദ്ദേഹത്തിന്റെ സഹോദരൻ ഒരു മെത്രാസനത്തിന്റെ അധിപനും. കുപ്പായം മാറിപ്പോയ സഹോദരങ്ങളെന്നാണ് ഇവരെക്കുറിച്ച് നാട്ടിൽ പറയുന്നത്.

വിജയപൂർവ്വം പെസഹാകുർബ്ബാന അനുഭവിച്ച് പള്ളിപ്പടി കടക്കുമ്പോൾ സംരക്ഷണം നല്കിയ സർക്കിളിന്റെ നേർക്ക് പരിചയത്തിന്റെ പേരിൽ ആദരപൂർവ്വം ഒന്നു പുഞ്ചിരിച്ചു. അതിനുള്ള പ്രതികരണം ഇപ്രകാരമായിരുന്നു. എന്റെ ഇടവകപ്പള്ളിയിൽ ഞാനും കുടുംബവും പെസഹാകുർബ്ബാനയ്ക്ക് പോകേണ്ടതായിരുന്നു. എന്നാൽ, നിങ്ങളുടെ വിശ്വാസകാഠിന്യം എന്നെ ഇവിടെ തളച്ചിട്ടു. രാത്രിയിൽ നിങ്ങൾക്കുമുമ്പെ ഞാനിവിടെ വന്നു. ഈ പ്രഭാതത്തിൽ നിങ്ങളേവരും പോയിട്ടേ എനിക്ക് പോകാനൊക്കൂ. നിങ്ങൾ കുർബ്ബാനകൊണ്ടതും ഞാൻ കൊള്ളാത്തതും കാണേണ്ടവൻ കാണട്ടെ. പുഞ്ചിരിക്ക് കിട്ടിയ പച്ചയായ പരിഹാസം. പോത്താനിക്കാരൻ സർക്കിളിന്റെ ചാർജ്ഷീറ്റ്.

'ആയുസ് പാട്' എന്നൊരു വാക്ക് പണ്ടൊക്കെ നാട്ടിൻപുറത്തുണ്ടായിരുന്നു. ഇപ്പോൾ അങ്ങനെ ഒന്ന് കേൾക്കാറില്ല. അതുപോലെ എക്സർസൈസ് ഇല്ലാഞ്ഞിട്ടായിരിക്കാം. ഞായറാഴ്ച കുർബ്ബാനയ്ക്ക് ശനിയാഴ്ച സന്ധ്യാനമസ്കാരത്തോടുകൂടി ആരംഭിക്കുന്ന ഒരുക്കത്തിനാണ് അങ്ങനെ പറയാറുള്ളത്. ഞായറാഴ്ച വി. കുർബ്ബാന കഴിഞ്ഞ് ഭക്ഷണത്തോട്കൂടി അത് അവസാനിക്കും. അങ്ങനെയുള്ളവർ ചൊല്ലുന്നതാണ് വി. കുർബ്ബാന. അത് കൈക്കൊള്ളുന്നത് കുർബ്ബാന അനുഭവവും. ധന്യമായ അനുഭവം. എന്നാൽ, ഈയിടെ പുതുതായൊരു 'ആയുസ്പാടി'നെക്കുറിച്ച് പത്രത്തിൽ വായിച്ചു. ശനിയാഴ്ച പാതിരാത്രിയിൽ ഏതാനും വൈദികർ മൂവാറ്റുപുഴ അരമനയുടെ മതിൽ ചാടിക്കടന്ന് അനുയായികളെക്കൊണ്ട് കല്ലേറ് നടത്തിച്ചു. മതിൽ ചാടിയവരെയും ഗേറ്റ് പൊളിച്ചവരെയും നിയന്ത്രിക്കാൻ ചെന്ന പോലീസുകാർക്കും കിട്ടി ആയുസ്പാടിന്റെ അടികൾ. സംഘട്ടനത്തിൽ സമാധാനത്തിനെത്തിയ ഡി.വൈ.എസ്.പി.യുടെ തോളെല്ല് കല്ലേറുകൊണ്ട് ഒടിഞ്ഞുപോയി. കുടുംബം അദ്ദേഹത്തെ കാത്ത് അവരുടെ പള്ളിയിൽ കുർബ്ബാനയ്ക്ക് പോകുവാൻ കാത്തിരുന്നിരിക്കാം പതിവുപോലെ. കറുത്ത കുപ്പായങ്ങൾ കാക്കിക്കുപ്പായത്തിന് വരുത്തുന്ന തടസ്സങ്ങൾ. ചാപ്പലിലെ സെന്റ് തോമസ് ഇതും കണ്ടുകാണുമല്ലോ? ○

ചെറുകഥ



# 'ബേർ-ശേബയിലെ തീക്കാറ്റ്'



**അജി വർഗ്ഗീസ്, മൈലപ്ര**

(ചരിത്രത്തിന്റെ കുലംകുത്തി പാച്ചിലിൽ നിസ്സഹായതയുടെ മേലങ്കി അണിയാൻ നിർബന്ധിതരായവർ: കർണ്ണൻ... ഏകലവ്യൻ... ഇതാ ഇവിടെ ആ പട്ടികയിൽ ഒരാൾകൂടി യിശ്മായേൽ...)

'അമ്മേ ഞാൻ യാത്ര തിരിക്കട്ടെ, കഴിഞ്ഞ മുപ്പത് സംവത്സരമായി ഞാൻ നെഞ്ചിലേറ്റി നടക്കുന്ന ആ സ്വപ്ന ഭൂമിയിലേയ്ക്ക് എന്റെ പിതൃദേശത്തിലേയ്ക്ക് എന്നെ പറഞ്ഞയയ്ക്കൂ.' പാരാൻ മരുഭൂമിയിലെ ഉഷ്ണക്കാറ്റിൽ ആടിക്കളിച്ച തന്റെ നീളൻ മുടിയൊതുക്കിക്കൊണ്ട് യിശ്മായേൽ ഒരു യോദ്ധാവിനെപ്പോലെ നിന്നു കിതച്ചു. എന്താണാ കണ്ണുകളിൽ? തിളച്ചുമറിയുന്ന പ്രതികാരാഗ്നിയോ? അതോ മേൽവിലാസമില്ലാത്തവന്റെ ദുഃഖമോ? ഹാഗാറിന് അത് വേർതിരിച്ചെടുക്കാനായില്ല. 'എന്തിന്' പൊടുന്നനെ അവളറിയാതായ വാക്കുകൾ അടർന്നുവീണു. 'എന്തിനെന്നോ? ഗർഭത്തിൽവെച്ചു മുറിവേറ്റവന്റെ വേദന എന്നെക്കാൾ അമ്മയ്ക്കത് മനസ്സിലാവുമെന്നെനിക്ക് തോന്നുന്നു.' ഗർഭത്തിൽവെച്ചേറ്റ മുറിവ്: ആ വാക്കുകളോടൊപ്പം ബേർശേബയിലെ ഉഷ്ണക്കാറ്റുമുണ്ടായിരുന്നു. ബേർശേബ മരുഭൂമിയിൽനിന്നും കനാൻദേശത്തെ തന്റെ യജമാനത്തിയുടെ ഭവനത്തിലേയ്ക്ക് ഹാഗാറിനെ ആ തീക്കാറ്റെടുത്ത് കൊണ്ടുപോയി.

അടിമപ്പെൺകുട്ടികളിൽ ഏറ്റവും സുന്ദരി ഹാഗാറായിരുന്നു. യജമാനത്തിയായ സാറായെ ഒരു നിഴൽപോലെ പിന്തുടർന്നവൾ. നാളുകൾ കഴിയവെ ഒരുദിനം അടിമപ്പെൺകുട്ടികളിലൊരാൾ ഹാഗാറിനോടു പറഞ്ഞു: 'എടീ നീ മഹാ ഭാഗ്യവതിയാണ് നിനക്ക് യജമാനന്റെ കിടപ്പറയിലേക്ക് സ്ഥാനക്കയറ്റം ലഭിച്ചിരിക്കുന്നു.' അവൾക്കൊരിക്കലും മറക്കാനാവാത്ത ആ നനഞ്ഞ സന്ധ്യ. ഒരു മുത്തശ്ശിയുടെ പിറുപിറുപ്പുപോലെ പെയ്തൊലിക്കുന്ന ചാറ്റൽമഴയുള്ളൊരു സായംസന്ധ്യയിൽ യജമാനത്തിയായ സാറായി പറഞ്ഞു, 'ഹാഗാറേ നീ ചെല്ലുക. യജമാനൻ നിനക്കായി കാത്തിരിക്കുന്നു. എന്റെ ഗർഭപാത്രമടച്ചുകളഞ്ഞ ദൈവം നിന്നെ അനുഗ്രഹിക്കട്ടെ.' അന്നേവരെ കാത്തുസൂക്ഷിച്ച സ്വപ്നങ്ങളുടെ മണൽത്തിട്ട ആ മഴയിലൊലിച്ചുപോയി. അടിമപുരയിലെ അരണ്ടവെളിച്ചം മാത്രംകണ്ട് ശീലിച്ച ഹാഗാറിന്റെ കണ്ണുകൾ യജമാനന്റെ മുറിയിലെ സൂര്യതേജസ്സിനുമുമ്പിൽ കൂമ്പിനിന്നു. ആ ദിനങ്ങൾ അവയെ ആഹ്ലാദകരമെന്ന് വിശേഷിപ്പിക്കാമോ ആവോ അറിയില്ല... അല്ലെങ്കിലും അടിമകൾക്ക് മനസ്സുകളുണ്ടാവാൻ പാടില്ല. അവർക്ക് ശരീരങ്ങളെ ഉള്ളു. ശരീരങ്ങളെന്നു പറയുന്നതിനെക്കാൾ യജമാനന്മാരുടെ ഇഷ്ടാനിഷ്ടങ്ങൾക്കനുസരിച്ച് കറങ്ങിത്തിരിയേണ്ട യന്ത്രങ്ങൾ എന്നു പറയുന്നതാവും കൂടുതൽ ശരി. ഹാഗാറിന്റെ അടിവയർ വലുതായതോടൊപ്പം തന്നെ യജമാനത്തിയുമായുള്ള അഭിപ്രായവ്യത്യാസങ്ങളും വലുതായിക്കൊണ്ടിരുന്നു. അടിമപ്പെണ്ണിന്റെ അഹങ്കാരമാണോ? അതോ സാറായിയുടെ വിത്ത് കിളിർക്കാത്ത നിലത്തുനിന്നുമുതിർന്ന് വീണ അമ്മയാണോ പ്രശ്നകാരണം? അല്ലെങ്കിലും ഇത്തരത്തിലുള്ള ഇഴകൾ നേർത്തതാകയാൽ അവയെ വേർതിരിച്ചെടുക്കാൻ പ്രയാസമാണ്. എന്തായാലും ഹാഗാറിന് പടിയിറങ്ങേണ്ടിവന്നു. വീർത്തവയറുമായി അവൾ യാത്രക്കൊരുങ്ങിയപ്പോൾ ഒരു പിൻവിളി അവൾ പ്രതീക്ഷിച്ചു. തന്റെ യജമാനന്റെ, തന്റെ ഭർത്താവിന്റെ, തന്റെ കുഞ്ഞിന്റെ പിതാവിന്റെ. എന്നാൽ, യജമാനത്തിയുടെ കാർക്കശ്യത്തിനുമുമ്പിൽ യജമാനൻ മൗനത്തിന്റെ പുറംതോടിലൊളിച്ചു. ഹാഗാർ പടിയിറങ്ങി. എങ്ങോട്ടാണ് പോകേണ്ടതെന്നറിവില്ലായിരുന്നു. നീണ്ടുപരന്നു കിടക്കുന്ന മരുഭൂമിയിൽ ശൂരിനു പോകുന്ന വഴിയിലെ നീരുറവിനരികെ തളർന്ന് വീണത് ഓർമ്മയുണ്ട്. 'സാറായിയുടെ ദാസിയായ ഹാഗാറേ, നീ എവിടെനിന്നു വരുന്നു? എങ്ങോട്ടുപോകുന്നു?' ഈ ശബ്ദം കേട്ടാണ് ഉണർന്നത്.

'അമ്മയെന്താണ് ആലോചിക്കുന്നത്' യിശ്മായേലിന്റെ ശബ്ദം അവളെ നീരുറവയുടെ പക്കൽനിന്നും ബേർശേബയിൽ തിരിച്ചെത്തിച്ചു. 'മകനെ മരുഭൂമികളിൽവെച്ചുമാത്രം അനുഭവവേദ്യമായുള്ള ദൈവശബ്ദത്തെക്കുറിച്ച് ആലോചിക്കുകയായിരുന്നു ഞാൻ.' 'ദൈവശബ്ദം വേണ്ട എനിക്ക് കേൾക്കേണ്ട' യിശ്മായേൽ പൊട്ടിത്തെറിച്ചു. 'ഞാൻ കേട്ട ആദ്യ ദൈവശബ്ദം ഞാൻ അമ്മയുടെ ഉദരത്തിലായിരിക്കുമ്പോഴാണ്. അതെനിക്കിപ്പോഴും മനഃപാഠമാണ്. കാട്ടുകഴുത, വിരോധി, എല്ലാവരേയും എതിർക്കുന്നവൻ, വേണ്ടമ്മേ എനിക്കത് മനസ്സിലാവില്ല. എന്നെ യാത്രയാക്കു, എനിക്കു പോകണം? 'മകനെ നീ നിന്റെ പിതാവിനെതിരെയാണോ വാളെടുക്കുന്നത്? പിതാവോ? എന്താണമ്മേ ഈ പിതൃത്വം എന്ന് പറഞ്ഞാൽ.' ഞാൻ ഓർക്കുന്നു പതിനാറു വർഷങ്ങൾക്കുമുമ്പ്, കാനാൻദേശത്തെ യജമാനന്റെ വീട്ടിലെ ആ വിരുന്ന്. യിശ്മായേലിന്റെ ചിന്തകൾ വീണ്ടും പിറകോട്ടുപോയി.

വിരുന്ന്–ആൾക്കൂട്ടം–ബഹളം. തന്റെ അനുജനായ (അങ്ങനെ തീർത്തും വിളിക്കാമോ?) യിസഹാക്കിന്റെ മുലകുടിമാറിയതിന്റെ ആഘോഷം അടുക്കളമുറ്റത്തുനിന്നു കേട്ടപ്പോൾ യിശ്മായേൽ എന്ന ബാലന് സ്വയം നിയന്ത്രിക്കാനായില്ല. അവൻ ആ ആൾക്കൂട്ടത്തിനിടയിലൂടെ നുഴഞ്ഞുകയറി തന്റെ കൊച്ചനുജനെ ഉറ്റുനോക്കി. പട്ടുമെത്തയിൽ വർണ്ണക്കുപ്പായങ്ങളണിഞ്ഞ് വിരൽ കുടിച്ചുകൊണ്ടുറങ്ങുന്ന ആ കൊച്ചു രാജകുമാരൻ. ഒരു നിമിഷം യിശ്മായേൽ പിഞ്ചിക്കീറിയ തന്റെ ഉടുപ്പിന്റെ കട്ടിയുള്ള ഇഴകളിലൂടെ വിരൽ കടത്തി ആലോചനാനിമഗ്നനായി നിന്ന യിശ്മായേലിനെ വിളിച്ചുണർത്തിയത് തന്റെ യജമാനത്തിയായ സാറായിയുടെ ഗർജ്ജനസ്വരമായിരുന്നു. 'പോടാ അവിടുന്ന്, നിന്നോടു പറഞ്ഞിട്ടില്ലേ ഇവിടെ വരരുതെന്ന്, വൃത്തികെട്ടവൻ, പരിഹാസി...' അങ്ങനെ ഓമനപ്പേരുകൾ വന്നു വീഴുകയായിരുന്നു. ദാസിപുരയിലിരുന്നു അമ്മയുടെ മടിയിലേക്ക് ഞാൻ അന്ന് ചാഞ്ഞുചാഞ്ഞു വീഴുമ്പോൾ എന്റെ കണ്ണുകളിൽനിന്നും പതഞ്ഞൊഴുകിയത് അപമാനത്തിന്റെ രക്തതുള്ളികളായിരുന്നു. ഇതിനെല്ലാം മൂകസാക്ഷിയായി നിന്ന ആ യജമാനനെ ഞാനെങ്ങനെ പിതാവെന്ന് വിളിക്കും? അമ്മയ്ക്കിതൊക്കെ ഇത്രവേഗം എങ്ങനെ മറക്കാനാവുന്നു? 'മറന്നിട്ടില്ല മകനേ– എന്നാൽ, ഓർക്കേണ്ട മറ്റൊന്നുകൂടിയുണ്ട്. നാം വെറും അടിമകളാണ്. വെറും അടിമകൾ.' 'ആയിരിക്കാം– എന്നാലി അടിമകളുടെ ഹൃദയവേദന ഉടമകളെ അറിയിക്കാനാണി പടപ്പുറപ്പാട്.' തന്റെ കൈയിലെ

*ശേഷം 22–ാം പേജിൽ*

# ‘ത്രിയേക ദൈവം നമ്മോടുകൂടെ’

—ഡോ. പുന്നൂസ് പാനൂർ, തോട്ടയ്ക്കാട്

വിശുദ്ധ കുർബ്ബാനയിൽ മുഖ്യമായി മുഴങ്ങിക്കേൾക്കുന്ന ദൂതാകുന്നു ‘ദൈവം നമ്മോടുകൂടെ’ എന്നുള്ളത്. ആരാധനയിൽ സംബന്ധിച്ചു മടങ്ങുന്ന വിശ്വാസിയുടെ മനസ്സിൽ ഉണ്ടായിരിക്കേണ്ട പ്രധാന ചിന്താവിഷയവും ഇതുതന്നെയായിരിക്കണം.

പട്ടക്കാരൻ തിരുശരീര രക്തങ്ങൾ ആഘോഷിക്കുമ്പോൾ താഴെപ്പറയുന്ന വചനങ്ങളാണു ചൊല്ലുന്നത്.

“തന്റെ കരുണയാൽ ലോകത്തെ മനഞ്ഞുണ്ടാക്കിയ പരിശുദ്ധനായ ഏക പിതാവു നമ്മോടുകൂടെ.”

“തന്റെ തിരുമേനിയുടെ വിലയേറിയ കഷ്ടാനുഭവങ്ങളാൽ അതിനെ രക്ഷിച്ച പരിശുദ്ധനായ ഏകപുത്രൻ നമ്മോടുകൂടെ.”

“ഉണ്ടായതും ഉണ്ടാകുവാനിരിക്കുന്നതുമായ സകലത്തെയും പൂർണ്ണമാക്കി തികയ്ക്കുന്ന ജീവനുള്ള ഏകപരിശുദ്ധ റൂഹാ നമ്മോടുകൂടെ.”

നാം ഒരിക്കലും ഒറ്റക്കല്ല എന്നും പിതാവാം ദൈവവും പുത്രനാം ദൈവവും പരിശുദ്ധ റൂഹായാകുന്ന ദൈവവും നമ്മോടു കൂടെ എപ്പോഴും ഉണ്ടായിരിക്കയും കാത്തു പരിപാലിക്കയും ചെയ്യും എന്ന ദൂതു നമുക്കു ആവശ്യമായ ശക്തിയും ധൈര്യവും നല്കുന്നതാണ്; നമ്മെ വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനും ആശ്വസിപ്പിക്കുന്നതും ബലപ്പെടുത്തുന്നതിനും മതിയായവയാണ്. “ഞാനോ ലോകാവസാനത്തോളം എല്ലാ നാളും നിങ്ങളോടുകൂടെ ഉണ്ട്” (വി. മത്താ. 28:20) എന്ന ക്രിസ്തുവിന്റെ വാക്കുകളുടെ ഉറപ്പുകൂടിയാണു ഈ വചനങ്ങളിൽ കൂടി ലഭിക്കുന്നത്.

ഇമ്മാനുവേൽ എന്ന പേരിന്റെ അർത്ഥവും ദൈവം നമ്മോടുകൂടെ എന്നാണല്ലൊ. യശയ്യാവ് 7:14–ൽ നാം ഇങ്ങനെ വായിക്കുന്നു. കന്യക ഗർഭിണിയായി ഒരു മകനെ പ്രസവിക്കും. അവനു ‘ദൈവം നമ്മോടുകൂടെ’ എന്ന അർത്ഥമുള്ള ഇമ്മാനുവേൽ എന്ന പേർ വിളിക്കും. ഈ പ്രവചനത്തിന്റെ നിവൃത്തിയാണു യേശുക്രിസ്തുവിന്റെ ജനനത്തിൽ സംഭവിച്ചത്. (വി. മത്താ. 1:22, 23) കർത്താവിനു യേശു എന്ന പേർ ഉണ്ടായതും ദൈവത്തിന്റെ അരുളപ്പാടനുസരിച്ചാണല്ലോ: “അവൻ തന്റെ ജനത്തെ അവരുടെ പാപങ്ങളിൽ നിന്നു രക്ഷിപ്പാനിരിക്കകൊണ്ടു നീ അവനു യേശു എന്നു പേർ ഇടേണം.” (വി. മത്താ. 1:21).

വി. ത്രിത്വത്തിനു വലിയ സ്ഥാനമാണു ഓർത്തഡോക്സ് പാരമ്പര്യത്തിലുള്ളത്. വി. ത്രിത്വത്തിലുള്ള വിശ്വാസം അരക്കിട്ടുറപ്പിക്കത്തക്കവണ്ണമാണു നമ്മുടെ ആരാധന ക്രമീകരിച്ചിരിക്കുന്നത്. പട്ടക്കാരൻ താഴെപ്പറയുന്ന വാഴ്വ് വി. ത്രിത്വനാമത്തിൽ നല്കിയശേഷമാണു മേൽ വചനങ്ങൾ ചൊല്ലുന്നതു എന്നതും ശ്രദ്ധേയമാണ്.

“പരിശുദ്ധവും മഹത്വമുള്ളതും സൃഷ്ടിയല്ലാത്ത സ്വയം ഭൂവും, അനാദ്യന്തവും, വന്ദ്യവും, സാരാംശത്തിൽ ഒന്നായിരിക്കുന്നതുമായ ത്രിത്വത്തിന്റെ കൃപയും കരുണയും എന്റെ സഹോദരങ്ങളെ നിങ്ങളെല്ലാവരോടും കൂടെ എന്നേക്കും ഉണ്ടായിരിക്കട്ടെ.”

വി. ത്രിത്വം എത്ര മഹനീയമാണ് എന്ന് ഈ വാഴ്വ് നമ്മെ അനുസ്മരിപ്പിക്കുന്നു. വി. ത്രിത്വം പരിശുദ്ധമാണ് (Holy), മഹത്വമുള്ളതാണ് (glorious), സൃഷ്ടിയല്ലാത്തതാണ് (uncreated), സ്വയം ഭൂവാണ് (Selfexistent), അനാദ്യന്തമാണ് (eternal), വന്ദ്യമാണ് (adorable), സാരംശത്തിൽ പിതാവും പുത്രനും പരിശുദ്ധ റൂഹായും ഒന്നാണ് (consubstantial).

> വി. ത്രിത്വം എപ്പോഴും നമ്മോടുകൂടെ ഉണ്ട് എന്ന വിശ്വാസത്തിൽ വേണം നാം ജീവിക്കുവാൻ. ആ വിശ്വാസം നമുക്കു ആശ്വാസവും ബലവും ധൈര്യവും ഉറപ്പും നല്കും. ദൈവത്തിൽ കൂടുതലായി ശരണപ്പെട്ടു ജീവിപ്പാനും എല്ലാ പ്രതിസന്ധികളിലും പ്രയാസങ്ങളിലും പരിശോധനകളിലും ഉറച്ചുനില്ക്കാനും ഈ വിശ്വാസം നമ്മെ സഹായിക്കും.

അതുപോലെ വി. ത്രിത്വം മാത്രമാണു പരിശുദ്ധി നിറഞ്ഞത്. “പരിശുദ്ധനായ ഏകപിതാവും, പരിശുദ്ധനായ ഏകപുത്രനും പരിശുദ്ധനായ ഏക റൂഹായുമല്ലാതെ പരിശുദ്ധൻ ഇല്ല” എന്ന പട്ടക്കാരന്റെ പ്രഖ്യാപനം ഇതാണു നമ്മെ അറിയിക്കുന്നത്. അതിനുള്ള ജനത്തിന്റെ മറുപടിയും ചിന്തോദ്ദീപകമാണ്. “ഒന്നായിരിക്കുന്ന പിതാവിനും പുത്രനും ജീവനുള്ള വിശുദ്ധ റൂഹായ്ക്കും എന്നേക്കും സ്തുതി.”

പിതാവിന്റെയും പുത്രന്റെയും വിശുദ്ധ റൂഹായുടെയും ലോകത്തോടുള്ള ബന്ധവും വെളിപ്പെടുത്തുന്നുണ്ട് മേൽ വചനങ്ങൾ. പിതാവു ലോകത്തെ സൃഷ്ടിച്ചു; പുത്രൻ തന്റെ കഷ്ടാനുഭവങ്ങളാൽ അതിനെ രക്ഷിച്ചു; പരിശുദ്ധ റൂഹാ സകലത്തെയും പൂർത്തീകരിക്കുന്നു.

ധൂപക്കുറ്റി വാഴ്ത്തുന്ന സമയത്തു പട്ടക്കാരൻ നടത്തുന്ന സ്തുതിപ്പുകൾ വി. ത്രിത്വത്തോടു ബന്ധിച്ചുള്ളവയാകുന്നു.

“പരിശുദ്ധനായ പിതാവു പരിശുദ്ധൻ.”

“പരിശുദ്ധനായ പുത്രൻ പരിശുദ്ധൻ.”

“ജീവനുള്ളവനും പരിശുദ്ധനുമായ റൂഹാ പരിശുദ്ധൻ.”

വി. ത്രിത്വം മാത്രമേ പരിശുദ്ധനായുള്ളൂ എന്ന നമ്മുടെ വിശ്വാസപ്രഖ്യാപനമാണു ഇവിടെയും നടത്തുന്നത്.

നിഖ്യാവിശ്വാസപ്രമാണത്തിലും പരിശുദ്ധ ത്രിത്വത്തിലുള്ള വിശ്വാസം നാം ആവർത്തിച്ചു പ്രഖ്യാപിക്കുന്നു.

പട്ടക്കാരൻ ജനത്തെ ആശീർവദിക്കുന്നതും ത്രിത്വനാമത്തിലാണ്: “പിതാവാം ദൈവത്തിന്റെ സ്നേഹവും, ഏകപുത്രന്റെ കൃപയും, പരിശുദ്ധ റൂഹായുടെ സംബന്ധവും സഹവാസവും എന്റെ സഹോദരങ്ങളേ നിങ്ങളെല്ലാവരിലും എന്നേക്കും ഉണ്ടായിരിക്കട്ടെ.” (2 കൊരി. 13:14)

വിശുദ്ധ കുർബ്ബാന പരസ്യമായി ആരംഭിക്കുന്നതിനുമുമ്പുള്ള ഒരു ശുശ്രൂഷയിലെ പ്രുമിയോൻ ആരംഭിക്കുന്നതു തന്നെ വി. ത്രിത്വത്തെ സ്തുതിച്ചുകൊണ്ടാണ്:

“തന്നെ വിളിക്കുന്ന പാപികൾക്കു ഉത്തരമരുളുന്ന കാരുണ്യവാനായ ഏകപിതാവിനും, തന്റെ വാതുക്കൽ മുട്ടുന്ന അനുതാപികളെ കൈക്കൊള്ളുന്ന ദയവാനായ ഏകപുത്രനും, തന്നോടപേക്ഷിക്കുന്ന കുറ്റക്കാർക്കു പാപമോചനം നല്കുന്ന ജീവനുള്ള വിശുദ്ധ റൂഹായ്ക്കും സ്തുതി.”

സെദറാ അവസാനിക്കുന്നതും ത്രിത്വസ്തുതിയോടെയാണ്:

“ഞങ്ങളെല്ലാവരും നിന്റെ ആലയത്തിൽ പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും ഇപ്പോഴും എപ്പോഴും എന്നേക്കും സ്തുതി പാടുവാൻ അർഹരായിത്തീരുകയും ചെയ്യണമേ.”

ശേഷം 28-ാം പേജിൽ

# ഉത്തമയായ അമ്മയും, നിസ്തുല്യനായ പുത്രനും

പൊന്നമ്മ ഫിലിപ്പ്, കല്ലുങ്കൽ (റിട്ട. ഹെഡ്മിസ്ട്രസ്)

ലോകാരംഭം മുതലുള്ള ദൈവത്തിന്റെ ആലോചനയുടെ ഫലമായി നിഷ്ക്കളങ്കയും, ശുദ്ധയും, നിർമ്മലയും, ഗ്രാമീണ കന്യകയുമായ മറിയയെ, ലോകരക്ഷകനു ജന്മം നല്കുവാൻ തെരഞ്ഞെടുത്തു. അവൾ മടികാണിക്കാതെ ആ വിളിയെ വിനയപൂർവ്വം സ്വീകരിച്ചു. ഭർത്താവിന്റെ നിർദ്ദേശപ്രകാരം ബേത്‌ലഹേംവരെയുള്ള ക്ലേശകരമായ യാത്രയ്ക്ക് ഒരു പരാതിയും കൂടാതെ ഒരുമ്പെട്ടു. വിശ്രമത്തിനുള്ള സ്ഥലം അന്വേഷിക്കുമ്പോൾതന്നെ പ്രസവകാലവും തികഞ്ഞു. കിട്ടിയ സ്ഥലം പശുത്തൊഴുത്താണെങ്കിൽ കൂടിയും സംതൃപ്തിയോടെ സ്വീകരിച്ചു. ആട്ടിടയന്മാരുടെയും, വിദ്വാൻമാരുടെയും വരവും, തിരുമുൽക്കാഴ്ചകളും വിനയത്തോടും, ഭക്തിയോടും ഹൃദയത്തിൽ ഉൾക്കൊണ്ട് ധ്യാനിക്ക മാത്രം ചെയ്തു. ഹെറോദാവ് കുടുംബത്തെ തകർക്കാൻ ശ്രമിച്ചപ്പോൾ ചെറുപൈതലിനേയുംകൊണ്ട് മിസ്രയിമിലേക്ക് ഓടിപ്പോയി. തന്റെ ഓമനക്കുഞ്ഞിനുവേണ്ടി ജീവിതഭാരങ്ങൾ സൗമ്യതയോടും, ക്ഷമയോടും സഹിച്ചു. തന്റെ പൈതലിനെ ദൈവഭക്തിയിൽ വളർത്തുന്നതിൽ തീർച്ചയായും വിജയിച്ചു. 'യേശു പതിവുപോലെ പള്ളിയിൽ പോയി' എന്ന് തിരുവചനത്തിൽ നാം വായിക്കുന്നുണ്ട്.

**മനുഷ്യനുൾപ്പെടെ എല്ലാം എല്ലാം ഇന്ന് കച്ചവടചരക്കായി മാറിയിരിക്കുകയാണ്. സ്വാർത്ഥതയ്ക്കുവേണ്ടി കുരുതികളും, ഭീകരപ്രവർത്തനങ്ങളും കൊടികുത്തിവാഴുമ്പോൾ, മദ്യവും മയക്കുമരുന്നും ലോകത്തെ അന്ധകാരമയമാക്കുമ്പോൾ മരിക്കുന്ന ലോകത്തിൽ പ്രകാശം പരത്താൻ നമുക്കു കഴിയണം.**

മക്കളുടെ സുഖവും ക്ഷേമവും മാത്രം കരുതി, അവരെ നല്ലതും പ്രസാദകരവുമായ ദൈവഹിതത്തിനനുസരണമായി ജീവിക്കുവാൻ അനുവദിക്കാത്തതുകൊണ്ടാണ് ഇന്ന് ലോകത്തിൽ ധാരാളം പ്രശ്നങ്ങൾ ഉണ്ടാകുന്നത്. യേശുക്രിസ്തുവിനെപ്പറ്റി തിരുവചനം പറയുന്നത് 'അദൃശ്യനായ ദൈവത്തിന്റെ പ്രതിമയും, സർവ്വസൃഷ്ടിയുടെയും ആദ്യജാതനും ആകുന്നു' എന്നാണ്. യേശുവിന്റെ ജനനം മുതൽ അദ്ദേഹത്തിന്റെ ജനനത്തിലും അദ്ദേഹത്തിന്റെ ആളത്വത്തിലും, പ്രവൃത്തിയിലും എല്ലാവരും ഇന്നുവരെ ആശ്ചര്യപ്പെട്ടുകൊണ്ടിരിക്കുന്നു. നാം ദൈവമക്കളാകേണ്ടതിന്, അവൻ മനുഷ്യനായിത്തീർന്നു. അദ്ദേഹത്തിന്റെ ജനനംമൂലം ഹെറോദാവ് അസ്വസ്ഥനായി, ബാല്യത്തിൽ മതപണ്ഡിതന്മാരേ ചോദ്യങ്ങൾമൂലം കുഴക്കി, മുതിർന്നപ്പോൾ, ജനസഹസ്രങ്ങളുടെ ആദരവ് പിടിച്ചുപറ്റി. 'ഈ നീതിമാന്റെ കാര്യത്തിൽ ഇടപെടരുത്' എന്ന് പീലാത്തോസിന്റെ ഭാര്യയും, ഈ മനുഷ്യനിൽ ഞാനൊരു കുറ്റവും കാണുന്നില്ല എന്ന് പീലാത്തോസും, അവൻ നീതിമാനായിരുന്നു എന്ന് ശതാധിപനും, ഇവൻ ഒരു കുറ്റവും ചെയ്തില്ല എന്ന് കൂടെ ക്രൂശിച്ച കള്ളനും പറഞ്ഞിരിക്കുന്നു. ഈ പ്രസ്താവനകൾ അമ്മയായ മറിയയെ എത്ര മാത്രം ആശ്വസിപ്പിച്ചിരിക്കണം. അങ്ങനെ തന്റെ വ്യക്തിത്വത്തിൽ അതുല്യനെന്ന് അദ്ദേഹം തെളിയിച്ചു.

ആത്മാർത്ഥതയും, സത്യസന്ധതയും ഉള്ളവർക്കു മാത്രമേ ക്രിസ്തുവിനെ ദർശിക്കുവാൻ കഴിയൂ. നിർമ്മലരായ ആട്ടിടയന്മാരും, ദൈവിക ഹൃദയമുള്ള വിദ്വാന്മാരുമായി നാം രൂപാന്തരപ്പെടണം. അവരാണല്ലോ ഉണ്ണിയേശുവിനെ കണ്ടെത്തിയത്. മനുഷ്യനുൾപ്പെടെ എല്ലാം എല്ലാം ഇന്ന് കച്ചവടചരക്കായി മാറിയിരിക്കുകയാണ്. സ്വാർത്ഥതയ്ക്കുവേണ്ടി കുരുതികളും, ഭീകരപ്രവർത്തനങ്ങളും കൊടികുത്തിവാഴുമ്പോൾ, മദ്യവും മയക്കുമരുന്നും ലോകത്തെ അന്ധകാരമയമാക്കുമ്പോൾ മരിക്കുന്ന ലോകത്തിൽ പ്രകാശം പരത്താൻ നമുക്കു കഴിയണം. തന്റെ നിഴൽ മുന്നിൽ നിന്നും മായ്ച്ചുകളയാൻ വൃഥാ ശ്രമം നടത്തിയ ഒരു ബാലനെപ്പറ്റി കേട്ടിട്ടുണ്ട്. പിതാവിന്റെ നിർദ്ദേശപ്രകാരം സൂര്യന് അഭിമുഖമായി നിന്നപ്പോഴാണ് നിഴൽ അപ്രത്യക്ഷമായത്. ദൈവത്തെ പിന്നിൽ നിർത്തുമ്പോൾ ജീവിതത്തിലെ കറുത്ത പുള്ളികൾ മുമ്പിൽ തെളിഞ്ഞു വരും. ○

## 40-ാം ചരമദിനം



'നിന്റെ മഹത്വമുദിക്കുനാൾ–
നിൽക്കണമിവൻ വലഭാഗത്തിൽ'

കല്ലിശ്ശേരി സെന്റ് ജോർജ് ഓർത്തഡോക്സ് ഇടവകാംഗമായ കരിപ്പായിൽ ശ്രീ കെ.വി. ജേക്കബിന്റെയും ലില്ലിക്കുട്ടിയുടെയും മകൻ റോബിൻ വി. ജേക്കബ് (15) ഏപ്രിൽ 25-ാം തീയതി ഞായറാഴ്ച നിര്യാതനായി. റോബിൻ സ്വന്തം ഇടവകയിൽ മദ്ബഹായിൽ ശുശ്രൂഷകനും സൺഡേസ്കൂൾ വിദ്യാർത്ഥിയും ബാലസമാജത്തിന്റെ വൈസ്പ്രസിഡന്റും ഇടയാർ ഗവ. ഹൈസ്കൂളിലെ ഈ വർഷത്തെ എസ്.എസ്.എൽ.സി. വിദ്യാർത്ഥിയും ആയിരുന്നു.

റോണി ജോൺ ജേക്കബ് സഹോദരനും സൂസൻ സോണി ജേക്കബ് സഹോദരിയുമാണ്.

40-ാം ചരമദിനമായ ജൂൺ 3-ന് രാവിലെ 7 മണിക്ക് ഇടവക പള്ളിയിൽ വിശുദ്ധ കുർബ്ബാനയും ധൂപപ്രാർത്ഥനയും നടത്തപ്പെട്ടു.

# The Purpose of our Existence

**Mathews Mar Barnabas Metropolitan**

Even if we gain the whole world and do not achieve the purpose of our existence, our life is a complete failure. Let us therefore think of the purpose of our existince.

We are created by God who is love. It is not clearly said in the Holy Bible, what for, God created us. Since God is love we cannot think of God doing anything for Himself. He is selfless. He wants to give and not receive. He created man to give him the hevenly bless which He enjoys. Hence man was created in God's image. "So God created man is His own image. In the image of God, He created him, male and female, He created them." (*Gen. 1:27*) But man misused his freedom and fell into sin. So God had to redeem him from sin. Man is given the command to grow to perfection as the heavenly father is perfect. Our Lord says "you therefore must be perfect as your heavenly father is perfect" (*St. Matt. 5:48*) Our Lord again says "Then the righteous shall shine like the sun, in the kingdom of the Father" (*St. Matt. 13:43*) St. Paul says the same thing in another form. "We are to grow up in every way into Him who is the head, into Christ" (*Eph. 4:15*) Thus the purpose of our existence is to grow to perfection and to make earth a heaven.

Just imagine what an amount of purification, transformation and growth are needed for us, to reach our goal. This is to be achieved not on our merit, but no God's grace, which is to be had, through our whole hearted and continued co-operation.

It was to redeem us from sin and perfect us in God's image, that our Lord lay down His life (*St. Matt. 26:28, St. Jn. 10:14*) and was resurrected (*I Cor. 15:17*) He ascended into heaven and sent the Holy Spirit who gives us rebirth (*St. Jn. 3:5*) and fills us with divine love. (*Ram. 5:5*) Through Holy Baptism and Holy chrismation, we receive the Holy Spirit. St. Peter says "Repent and be baptized every one of you, in the name of Jesus Christ, for the forgiveness of sins and you shall receive the gift of the Holy Spirit" (*Acts. 2:38*) Through the Holy Qurbana, we receive Jesus Christ afresh. Our Lord says He who eats my flesh and drinks my blood, abides in me and I in him" (*St. Jn. 6:56*)

Through the continued working of our Lord and the Holy Spirit in us, we have to crucify our oldman daily. Our Lord said "If any man would come after me, let him deny himself and take up his cross daily and follow me" (*St. Zk. 9:23*)

The practical implication of the cross-bearing is shown by St. Paul. He Says "Put to death therefore, what is earthly in you, forication, uncleanness, passion and desire and covetousness which is idolatry: (*Col. 3:5*) About the positive aspect he says" Put on them, as God's chosen ones, holy and beloved, compassion kindness, loveliness, meekness and patience, for bearing one another and if any one has a complaint against another, forgiving each other, as the Lord has forgiven you, so you also must forgive." (*Col. 3:12, 13*)

Think of the agony the loving parents have for their children when they don't develop their talents and grow in every way. The same is the agony of God when he finds her children not growing to perfection. Since God's love is perfect, His agony will be beyond all imagination. The realization of God's agony should make us repent and dedicate ourselves to a thorough change in us. On the other hand, think of the joy God will have, when His beloved children grow to perfection in every way. Then the heavenly hosts also will rejoice with God. Should we not then submit to promptings of our Lord and the Holy Spirit, whole-heartedly, every moment?

## Blessed You Now I am too

**Dr. Ittycheria Abraham**

Blessed are you, O God of all peoples
Blessed are you, O Lord, Merciful God
Blessed are you, O God, with every holy blessing
Blessed are you, forever, your holy name.
You are righteous, O Lord
You are all mercy and truth
You are who made me glad
You are who bring my life fulfillment.
Now I see my Lord in Heaven
Now I see my life in God
Now I see My blessing from God
Now I see forever blessed in God.
I know that, you can do all things
I cannot know, things too wonderful for me
I had heard, now my eyes see you
I am yours, whatsoever given to me.

18-ാം പേജിന്റെ തുടർച്ച

വില്ലിൽ അസ്ത്രം തൊടുന്നത് തന്റെ ഉറച്ച മാംസപേശികൾ തടവിക്കൊണ്ട് യിശ്മായേൽ ഒരു യോദ്ധാവിനെപ്പോലെ കിതച്ചു. ആ കിതപ്പൊരു പ്രകമ്പനമായി ബേർശേബ മരുഭൂമിയിൽ ലയിക്കവേ യിശ്മായേൽ പറഞ്ഞു: 'അമ്മേ എന്നെ ആശീർവ്വദിച്ച് യാത്രയാക്കു.'

'ഇല്ല മകനെ— എനിക്കതിനാകില്ല, അനുസരിച്ചുമാത്രം പഠിച്ചവളാണ് നിന്റെ അമ്മ, എന്റെ യജമാനനെതിരെ, നിന്റെ പിതാവിനെതിരെ പോരാടാൻ നിന്നെയെനിക്ക് ആശീർവ്വദിക്കാനാകില്ല. നീ ഓർക്കുന്നുവോ അന്ന് നീണ്ട പതിനാറു വർഷങ്ങൾക്കപ്പുറം തുരുത്തിയിലെ അവസാന തുള്ളിവെള്ളവും നിനക്കൂറ്റി നല്കി ഒരു കുറുങ്കാട്ടിൻ തണലിൽ നിന്നെ കിടത്തി ഞാൻ കരഞ്ഞപ്പോൾ കേട്ട ആ സ്വാന്തനത്തിന്റെ ദൈവശബ്ദം അതെനിക്ക് മറക്കാനാകില്ല. ഇല്ല, വിധിയെ ആർക്കും മാറ്റിയെടുക്കാനാകില്ല. ഇന്നുനീ കാണിക്കുന്ന ഈ പരാക്രമവും ദൈവനിശ്ചയമായിരിക്കും.' 'അമ്മേ എന്ത് പറഞ്ഞാലും ഇത് തന്നെയാണ് എന്റെ യാത്രയുടെ ഗതിവേഗം വർദ്ധിപ്പിക്കുന്നത്. ഞാനൊരു കാട്ടുകഴുതയാണ്, അനാഥത്വത്തിന്റെ, പരിഹാസത്തിന്റെ വിഴുപ്പുഭാണ്ഡം ചുമക്കുന്ന കാട്ടുകഴുത. ആരാണ് എന്നെയി കാട്ടുകഴുതയാക്കിയത്? ദൈവമോ? വിധിയോ? ആരാണ്? യിശ്മായേൽ ബേർശേബ മരുഭൂമിയിൽ മുട്ടുകുത്തി, ഈ പ്രതികാരാഗ്നിയിൽ ഞാൻ വെന്തുപോയെങ്കിൽ... ഈ വാക്കുകൾ അഗ്നിയായി ബേർശേബ മരുഭൂമിയിലെ തീക്കാറ്റിനോടൊപ്പം അലഞ്ഞുതിരിഞ്ഞു... ഉത്തരത്തിനായി.'

# സ്മൃതി ചിന്തകൾ

ഫാ. ജോസഫ് വെണ്ടറപ്പള്ളി

മൂന്നാം സഹസ്രാബ്ദം. അതിന് തിരികൊളുത്തുന്ന നൂറ്റാണ്ട്. കൈകോർത്തുവരുന്ന ആ നാളുകൾക്ക് വരവേല്പ്പ് നല്കുവാൻ മാലോകരാകെ മനസ്സുനിറയെ ആലോചനയുമായി ഇടനാഴിയിൽ ഇരുപ്പാണിപ്പോൾ. ഭാവനയിലെ ക്യാൻവാസിൽ കാരിക്കേച്ചറുകൾക്ക് രൂപവും ഭാവവും നല്കുന്നു. കോറിയിടുന്നതുപോലെ ചിത്രം തെളിയുമോ? വ്യക്തമല്ലാത്തതുകൊണ്ട് വ്യാഖ്യാനം എങ്ങനെയുമാകാം. എന്നാലും കണക്കുകൂട്ടി കാത്തിരിക്കുന്നത് കൗതുകകരമാണ്.

ലോകത്തിനാകമാനം ഇതൊരു ജനപ്പിറവിയാണോ? വാതുക്കൽ വന്നുനില്ക്കുന്നത് ഇരുപത്തൊന്നാം നൂറ്റാണ്ടല്ലാത്തതായ ആണ്ടും മാസവുമൊക്കെ നമ്മുടെ കൂടെയുണ്ട്. മലയാളക്കരയിൽ ഇംഗ്ലീഷ് കണക്കിന് സർവ്വത്രമേൽക്കോയ്മയ്ക്ക് അരനൂറ്റാണ്ടായതേയുള്ളൂ. അതിനുമുമ്പുള്ളവരുടെ ജന്മം കുറിച്ചത് മലയാളവർഷത്തിലാണ്. അത് 12-ാം നൂറ്റാണ്ടിലേക്ക് കടക്കുവാൻ ഇനി 26 വർഷവും കൂടിയുണ്ട്. ഹിജറാവർഷം 15-ാം നൂറ്റാണ്ട് പിന്നിട്ടിട്ട് 19 കൊല്ലം കഴിഞ്ഞതേയുള്ളൂ. 1952-ലാണ് ഓർത്തഡോക്സ്സഭ ഗ്രിഗോറിയൻ കലണ്ടർ സ്വീകരിച്ചത്. അന്ന് നമ്മൾ പാലിച്ചിരുന്ന ജൂലിയൻ കലണ്ടറാണ് ഇന്ത്യയിലെ കൽദായസഭ ഇന്നും ആചരിച്ചുപോരുന്നത്. ഏതാനും ദിവസങ്ങൾക്കു മാത്രമെ മാറ്റമുള്ളൂ. ഇനിയും കാണാം, വ്യത്യസ്തമായ വർഷാചരണക്കാർ. എന്നാൽ, ലോകം നീങ്ങുന്നത് ക്രിസ്താബ്ദത്തിലൂടെയാണ്. അതുകൊണ്ട് കാലെടുത്തുവെയ്ക്കുന്ന കാലഘട്ടം സർവ്വപ്രധാനമാണ്. പ്രത്യേകിച്ചും പിറകിലേക്ക് നോക്കി കുറവുകാണാനും മുന്നിലേക്ക് തിരിഞ്ഞ് തീരുമാനമെടുക്കാനും ഇതുവരെ നടത്തിയവരെ നമസ്ക്കരിക്കണം.

പിറകോട്ട് നോക്കിനോക്കി പോകുമ്പോൾ കടന്നുപോയ ചില കാല്പാടുകൾ കണ്ടില്ലെന്നുവരും. അതു നടക്കാതിരുന്നിട്ടല്ല പാടുകൾ പതിയാതിരുന്നിട്ടുമായിരിക്കുകയില്ല. മാഞ്ഞുപോകാതിരിക്കുവാൻ ശ്രദ്ധിക്കേണ്ടവർ മറന്നുപോയിട്ടാകാം. ചരിത്രമില്ലാത്തതാണല്ലോ നമ്മുടെ ചരിത്രം. ഉണ്ടായിരുന്നത് പലരും നശിപ്പിച്ചപ്പോഴും കടലുകടത്തിക്കൊണ്ടുപോയപ്പോഴും ഉറങ്ങിപ്പോയത് അതിന്റെ ബാക്കിപത്രം. വരുംതലമുറയ്ക്ക് കനകനിധിയായി കൈമാറുവാനുള്ളതാണ് നമ്മുടെ സംസ്ക്കാരം. അത് വിവരിക്കുകയും വ്യാഖ്യാനിക്കുകയും ചെയ്യുന്ന സാഹിത്യം-ശാസ്ത്രവും സമ്പത്തും. അതാണ് ഹെരിറ്റേജ്.

ഹെരിറ്റേജ് എന്ന ഒറ്റ വാക്ക് എത്രയോ കാര്യങ്ങളുടെ ആകെത്തുകയാണ്. അളന്ന് അറിയുക. എണ്ണിത്തിട്ടപ്പെടുത്തുക. ഒരു രാജ്യത്തിന്റെ തലമുറതലമുറയായി പകർന്നുപോന്ന ആചാരാനുഷ്ഠാനങ്ങളുടെ സംഹിതയാണത്. പ്രത്യേകമായി ജനജീവിതത്തിലും ചരിത്രരൂപീകരണത്തിലും സ്വാധീനമേകിയ അടിവേരുകൾ. പൈതൃകമെന്ന പദം എത്രയോ ധന്യമേറിയത്. അതിൽ പിതാവിന്റെ മാത്രമല്ല മാതാവിന്റെയും പങ്ക് ഒപ്പത്തിനൊപ്പമോ അതിലേറെയോ ഉണ്ട്. വിവാദത്തിന് വരാതെതന്നെ ആരും അംഗീകരിക്കും. പുരുഷമേധാവിത്വത്തിന് നോക്കുകുത്തിയായി ആ പദം നില്ക്കട്ടെ!

നവനൂറ്റാണ്ട് ചേക്കേറുന്നതോടുകൂടി ആഗോളവ്യാപകമായി തിരിഞ്ഞുനോട്ടത്തിനും മുൻ ഒരുക്കത്തിനുമായി സംസ്ക്കാര കാരണവന്മാർ കൂട്ടംകൂടുന്ന വിശേഷമാണ് വാർത്താപത്രങ്ങൾ ബെഡ്കാപ്പിക്ക് വെയ്ക്കുന്നത്. അത്താഴ ഊട്ടിനോടൊപ്പം ദൂരദർശൻ വിളമ്പുന്നതും 21 എങ്ങനെ എഴുതാമെന്നാണ് ചിന്താധാര. മാനസികമായും സാംസ്ക്കാരികമായും ഒരുങ്ങുവാനുള്ള പ്രഭാതഭേരി മുഴങ്ങിത്തുടങ്ങി. എഴുതിത്തീർന്നിട്ടില്ലാത്ത അതിന്റെ അഡ്ഹോക്ക് അജണ്ടയിൽ ആദ്യം ഇടം തേടിയിട്ടുള്ളതാണ് ഹെരിറ്റേജ് സംരക്ഷണം.

## ഹെരിറ്റേജ് സംരക്ഷണം- സർക്കാർ തലത്തിൽ

കഴിഞ്ഞ ജൂലായ് അവസാനത്തോടുകൂടി ഇന്ത്യാഗവണ്മെന്റിന്റെ പുരാവസ്തു ഗവേഷണവിഭാഗം 3593 സ്ഥാപനങ്ങൾ പേരെടുത്തു പറഞ്ഞ് വേർതിരിച്ച് ഹെരിറ്റേജ് എന്ന് മുദ്രകുത്തിവെച്ചിട്ടുണ്ട്. സ്വാഭാവികമായും എണ്ണം കൂടിക്കൊണ്ടും. സംസ്ഥാനങ്ങളിൽ മുൻസിപ്പാലിറ്റികളുടെ കണ്ണ് ഇതിനോടകം പലതിലും പതിഞ്ഞിട്ടുണ്ട്. അതിനാവശ്യമായ നിയമനിർമ്മാണവും നടന്നുവരുന്നു. സർക്കാരിന്റെതല്ലാത്തതായ സംഘടനകളും പ്രത്യേകമായി ഉത്തരേന്ത്യയിൽ-പൗരാണിക സ്വത്തു സംരക്ഷണത്തിനായി രംഗത്തുണ്ട്. നമ്മുടെ സംസ്ഥാന സർക്കാർ കോട്ടയം പഴയ സെമിനാരിയെ ഈ പദവിയിൽ ഉൾപ്പെടുത്തുവാൻ ആഗ്രഹിക്കുന്നതായി അറിയുന്നു.

ഹെരിറ്റേജ് പട്ടത്തിനുള്ള യോഗ്യത: ചരിത്രപരമായി പ്രാധാന്യമർഹിക്കുന്ന കെട്ടിടങ്ങളോ സാധനങ്ങളോ മാത്രമല്ല, ആദരവേറിയ ഈ കുടചൂടാൻ പോകുന്നത്. വെളിംപ്രദേശങ്ങളായിക്കിടക്കുന്ന സ്ഥലങ്ങളും കുന്നുകളും ആ വിളികേട്ടുകൊണ്ടിരിക്കുകയാണ്. ആ മണ്ണിന് സംസ്ക്കാരത്തിന്റെ സുഗന്ധവും സ്വാതന്ത്ര്യസമരത്തിന്റെ തിളക്കവുമുണ്ടായിരുന്നാൽ മതി. പുത്തിരിക്കണ്ടവും രാജേന്ദ്രമൈതാനവും വയനാടൻ കുന്നുകളും അതിൽപ്പെടുന്നു. കൊച്ചി അഴിമുഖവും കന്യാകുമാരി മുനമ്പും മാറ്റിവെയ്ക്കാവുന്നവയല്ല. ടിപ്പുവിന്റെ കോട്ടയും അമ്മിച്ചിപ്ലാവും ആ കൂടെ കൂടും. രാജാവില്ലാത്ത കൊച്ചിയിലെ ഡച്ചു കൊട്ടാരവും സുന്നഹദോസ് കൂടാത്തതായ മട്ടാഞ്ചേരിയിലെ സിനഗോഗും പേരിട്ട് കിട്ടാതെതന്നെ മുന്നണിയിലുണ്ട്. വാണിജ്യവികസനത്തിന് പങ്കുകാരിയായ കടൽത്തീരവും അന്യസംസ്ക്കാരത്തിന് വിരുന്ന് നല്കിയ തുറമുഖ അവശേഷങ്ങളും ഹെരിറ്റേജുകളായി മാറുന്നു, മാനിക്കപ്പെടുന്നു. ആരും സദ്യനടത്തി പേരുറപ്പിക്കേണ്ടതില്ല. അവ അതുതന്നെ. ഹെരിറ്റേജ് കൽക്കത്തായിലെ 185 വർഷം പഴക്കമുള്ള ടൗൺഹാളും പൂനയിലെ ആക്കുഖാൻ കൊട്ടാരവും ആഢിത്വമേറിയ ഹെരിറ്റേജ്കളാകുകയാണ്. പഴക്കത്തിന്റെ പെരുമയില്ലെങ്കിലും ശില്പകലാപ്രാമുഖ്യം കുറവെങ്കിലും ഏറെ പൊതുജനത്തിന്റെ നിത്യസഖിയെന്ന അഭയബന്ധത്തിൽ 50 വയസ്സുകാരിയായ മുംബൈ മറൈൻ ഡ്രൈവും ഹെരിറ്റേജ് തറവാട്ടിലേക്ക് വരുന്നു. പഞ്ചനക്ഷത്ര വസ്ത്രം ചാർത്തി ഫോറിൻ മേൻമ വിളമ്പി പണംവാരാൻ ചില ഭക്ഷണശാലകളും "ഹെരിറ്റേജ്" എന്ന ബോർഡ് പിടിച്ച് വഴിയോരങ്ങളിൽ ഇരിക്കുന്ന കാഴ്ച മുഷിപ്പിക്കുന്ന ദീർഘയാത്രയിൽ രസിപ്പിക്കുന്ന പ്രദർശനമാണ്.

## ഹെറിറ്റേജ്-സ്വകാര്യ സംരക്ഷണയിൽ

ഡൽഹി വികസന അതോറിറ്റി വ്യക്തികളുടെ പഴക്കമേറിയ കെട്ടിടങ്ങളും ഹെറിറ്റേജായി സംരക്ഷിക്കുവാൻ അവാർഡ് നല്കുന്നുണ്ട്. നിബന്ധനകൾ പാലിക്കണമെന്ന് മാത്രം. സംരക്ഷണം ഉടമസ്ഥന് തന്നെയാകാം. കൈമാറ്റം ചെയ്യാം; വ്യവസ്ഥകൾക്ക് വിധേയമായി അതിന്റെ പൗരാണികതയ്ക്ക് പരുക്ക് പറ്റരുത്. അതിനോട് ചേർന്നുള്ള സ്ഥലത്ത് മറ്റു കെട്ടിടങ്ങൾ പണിയരുത്. താമസസ്ഥലത്തെ വ്യാപാര സ്ഥാപനമായി മാറ്റാം. എന്നാൽ ആകൃതി -പ്രകൃതിയ്ക്ക് മാറ്റമാകരുത്. കോലാഹലങ്ങളിൽ കേടുപാടുകൾ പോക്കുന്നതിന് സഹായമുണ്ടാകും. പഴയ "സമ്പന്നരാണ്" ഇന്ന് അതിന്റെ അന്തേവാസികൾ പലരും. അവർ അരപട്ടിണിക്കാരുമാകാം. മുഴുവനും തുടച്ചു സൂക്ഷിക്കുവാൻപോലും കെല്പ്പില്ലാത്തവർ. ജീർണ്ണിച്ച കൊട്ടാരത്തിലെ ക്ഷീണിച്ച തമ്പുരാക്കന്മാർ ഹെറിറ്റേജായാൽ നിലനില്പ്പ് ഭദ്രം. കെട്ടിട ഉടമസ്ഥന് കഞ്ഞി കുമ്പിളിൽത്തന്നെ. വില്പന, തുറന്ന മാർക്കറ്റിൽ പോയാൽ വില ഇടിവ്. ഹെറിറ്റേജിന്റെ ക്ലബ്പിടുത്തം. മാന്യതയ്ക്ക് മാർക്കില്ല, മാർക്കറ്റിലാടുവാൻ സന്തോഷമില്ല; നിലനിറുത്താൻ നിവർത്തിയില്ല. കീർത്തി ധനവാൻ ധർമ്മ സങ്കടത്തിൽ.

## കേരള സർക്കാരിന്റെ വാഗ്ദാനം

കേരളീയ വാസ്തുവിദ്യാശൈലിയിൽ നിർമ്മിക്കപ്പെട്ട പുരാതന ഭവനങ്ങൾ സംരക്ഷിക്കുന്നതിന് നമ്മുടെ ടൂറിസം വകുപ്പ് "ഗൃഹസ്ഥലി" എന്ന പദ്ധതി ഏതാനും ദിവസംമുമ്പ് ആരംഭിച്ചിട്ടുണ്ട്. അരനൂറ്റാണ്ടിലേറെ പഴക്കമുള്ള വീടുകൾ ടൂറിസ്റ്റുകൾക്ക് താമസസൗകര്യം സജ്ജീകരിക്കുന്നതിന് ഈ പദ്ധതിയിലൂടെ ടൂറിസം വകുപ്പ് പ്രോത്സാഹനം നല്കും. ഇവ മോടിപിടിപ്പിച്ച് ടൂറിസ്റ്റുകളെ താമസിപ്പിക്കുവാൻ താല്പര്യമുള്ളവർക്ക് തങ്ങളുടെ സ്ഥാപനം ലിസ്റ്റിൽപ്പെടുത്തുവാൻ ആ വകുപ്പിൽ പേർ രജിസ്റ്റർ ചെയ്യാവുന്നതാണ്.

## ഒരു പ്രശ്നമുയരുന്നു

ഹെറിറ്റേജിന്റെ മാർഗ്ഗദീപം പിറകിലേക്കാണ് കൈപിടിച്ചു നടത്തുന്നത്. പഴമയുടെ പവിത്രത പുണരുവാൻ. ഇന്ത്യയ്ക്ക് അത് ഏറെയുണ്ടുതാനും. എന്നാൽ ഭാരതത്തിന്റെ ഭൗതിക വളർച്ച ദീപംകൊളുത്തിത്തരുന്നത് മുന്നോട്ട് നോക്കി കുതിക്കുവാനാണ്. വികസനത്തിന്റെ അടിത്തറ ശാസ്ത്ര-സാങ്കേതികത്തിന്റെ ഉയർച്ചയാണ്. സാങ്കേതിക സംസ്ക്കാരവും ഭാരതീയ പാരമ്പര്യവും കൈകോർത്തു പോകുമോ? സങ്കല്പമോ സംഘട്ടനമോ, വരാനിരിക്കുന്നത്? കാലമേറിയ മൂല്യങ്ങൾ കാലത്തിനൊത്ത് കഴിയേണ്ടി വരുമ്പോൾ മൂല്യത്തിന്റെ മാനം മാറുമോ? ഭാരതമാതാവിന്റെ മനസ്സിന് മുറിവേല്ക്കുമോ? വായനക്കാർക്കു വിടുന്നു, വിവാദം.

ദാർശികനായിരുന്ന പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനി 12 വർഷംമുമ്പ് അന്നത്തെ പ്രധാന മന്ത്രിയായിരുന്ന രാജീവ് ഗാന്ധിയുടെ ഒരു പ്രസ്താവനയെ പരാമർശിച്ചുയർത്തിയതാണി പ്രശ്നം.

## ഹെറിറ്റേജ്—സഭാതലത്തിൽ

മലങ്കരസഭയിൽ പ്രകാശധാര വിതറിയ മൂന്നു മാണിക്യങ്ങളാണ് രണ്ടുവർഷക്കാലയിളവിൽ നമ്മിൽനിന്നും വാങ്ങിപ്പോയത്. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് പ്രഥമനും അഭിവന്ദ്യ ഫിലിപ്പോസ് മാർ തെയോഫിലോസ് മെത്രാപ്പോലീത്താ തിരുമേനിയും അഭിവന്ദ്യ പൗലോസ് മാർ ഗ്രീഗോറിയോസ് മെത്രാപ്പോലീത്താ തിരുമേനിയും. ആ പിതാക്കന്മാർ പൊതുവെ പ്രശസ്തരും ഓരോരുത്തരും ചില പ്രത്യേക രംഗങ്ങളിൽ അസാധാരണ കഴിവിന് ശ്രദ്ധേയരുമായിരുന്നു. സഭയുടെ ഭാവി വാർത്തെടുക്കുന്ന കോട്ടയം സെമിനാരിയിൽ അതിന്റെ സാരഥികളായി അതിനെ കാലോചിതമായി പരിഷ്ക്കരിച്ചവരും ഉയർത്തിയവരുമാണ്. സഭയ്ക്കകത്തും പുറത്തും ഒരുപോലെ നിറഞ്ഞ് തെളിഞ്ഞുനിന്നിരുന്നവരും ദേശത്തും വിദേശത്തും നേതൃത്വനിരകളാൽ അംഗീകരിക്കപ്പെട്ടവരുമാണ്. ഇങ്ങനെ മൂന്നുപേർ ഒരേ കാലത്തുതന്നെ പ്രശസ്തിയുടെ കിരീടം ചൂടിയിരുന്ന് നമ്മെ ധന്യരാക്കിയ മറ്റൊരു കാലഘട്ടം ഇന്നത്തെ തലമുറയ്ക്ക് സ്മരിക്കുവാനില്ല. ആ പിതാക്കന്മാരെയും അവർ ശുശ്രൂഷിച്ച സഭയെയും ഒരുമിച്ച് ചേർത്ത് ആലോചിച്ച അവസരമാണ് "ഹെറിറ്റേജ് 2000 സ്മൃതി" ജന്മം നല്കിയത്. പഴയ സെമിനാരിയുടെ സ്ഥാപക പിതാക്കന്മാരെയും കാലാകാലങ്ങളിൽ സഭയ്ക്ക് രൂപഭദ്രത നല്കിയ മറ്റെല്ലാ പിതാക്കന്മാരെയും ആദരിക്കുവാനുള്ളതുകൊണ്ടാണ് "സ്മൃതി"യെന്ന് പൊതുവെ നാമകരണം ചെയ്തിരിക്കുന്നത്. ഇതു പൊതുവായ സ്മരണയെങ്കിൽ വ്യക്തിപരമായി അവരിൽ പലരുടെയും മഹത്വവും സേവനവും ഓർക്കുവാനുള്ള സംവിധാനവും അതിലുണ്ടായിരിക്കും. ഒന്നുമില്ലെങ്കിലും ആ ഓർമ്മതന്നെ ഭാഗ്യമേറിയ സ്മൃതിയാണ്. അത്രത്തോളം മറ്റൊന്നും പറ്റുകയില്ല. കെട്ടിടമല്ല മെമ്മോറിയൽ. അതുകൊണ്ട് അവിടെയും ഇതവസാനിക്കുന്നില്ല.

ഇവിടെ സഭയുടെ ഹെറിറ്റേജ്-2000 ആരംഭിക്കുന്നത്. രണ്ടു സഹസ്രാബ്ദത്തെ സഭയുടെ പൊതുജീവിതവും സ്മരിക്കേണ്ടതുണ്ട്. അതിന്റെ വളർച്ചയെയും തളർച്ചയെയും പ്രതിനിധീകരിക്കുവാനും പ്രതിധ്വനിപ്പിക്കുവാനും അനുയോജ്യമായ പ്രതീകങ്ങളെങ്കിലും സംഭരിക്കാവുന്നതാണ്. നൂറ്റാണ്ടുകളുടെതായി എന്തെങ്കിലുമൊക്കെ എവിടെയെങ്കിലും കാണും. ഇരുപത്തൊന്നിന് ഇനിയും ഇടയ്ക്കുള്ള കാലം ഒരു വലിയ അന്വേഷണത്തിന്റെ തരംഗം സഭയിലാകെ മുന്നേറണം. കുറെ നടന്നുകഴിയുമ്പോൾ കൈവഴികൾ ഏറെ കണ്ടേക്കാം. അന്വേഷിച്ചത് ലഭിച്ചില്ലെന്നുവരും. പ്രതീക്ഷിക്കാത്തത് കണ്ടെത്തുവാനിടയാകും. അവ വിലപ്പെട്ട താളിയോല ഗ്രന്ഥമാകാം. ചെപ്പേടാകാം. കോലെഴുത്തും വട്ടെഴുത്തുമുള്ള പ്രമാണമാകാം. ആരാധനാശില്പങ്ങൾ, അലങ്കാരവസ്തുക്കൾ, ഗൃഹോപകരണങ്ങൾ, ആയോധന സാമഗ്രികൾ, കിഴക്ക് പടിഞ്ഞാറ് സുറിയാനി ഗ്രന്ഥങ്ങൾ, ചെന്തമിഴ് ബന്ധം, ബുദ്ധ–ജൈന ബന്ധാവിശേഷങ്ങൾ, ദ്രാവിഡ–ആര്യ അടുപ്പങ്ങൾ എന്നീ ഒട്ടേറെ "പൂർവ്വീകർ" പുതിയ സാക്ഷികളായി മൊഴിപറയാനെത്തും. Old is Gold എന്നല്ലേ പറയുന്നത്. ആ പഴമയുടെ ഖനിതുരക്കണം. അതിനു കുനിയണം. കഴിയണം. വ്യാപാരകമ്പോളങ്ങൾക്ക് അതു തരാനൊക്കുകയില്ല. അതു സഭയുടെ സ്വത്ത്. പൈതൃകസമ്പത്ത്. അതാണ് സ്പിരിചൽ ഹെറിറ്റേജ്. അതുകൊണ്ട് കെട്ടിടമല്ല, സ്മൃതി. എന്നാൽ ഇവയൊക്കെയും ന്യൂനമില്ലാതെ സൂക്ഷിക്കുന്നതിനും ഫലപ്രദമായി വ്യാഖ്യാനിച്ച് വിവരിച്ച് അറിയാനും അറിയിക്കാനും കെട്ടിടംവേണം. അനുബന്ധ സംവിധാനങ്ങളും അത്യാവശ്യം. ഒരു ഹാളിനകത്ത് നോക്കി നോക്കി നീങ്ങിയാൽ ചരിത്രത്തിലൂടെ ജീവിച്ച് ഇറങ്ങിപ്പോരുന്ന അനുഭൂതിയുളവാകണം.

ചരിത്രം ഉറങ്ങുന്ന സ്ഥലമല്ല പഴയ സെമിനാരി വളപ്പ്. നമ്മൾ ഉറങ്ങുമ്പോഴും ഉണർന്നിരിക്കുന്നതാണ് ആരാധനാസുഗന്ധം നിർഗളിക്കുന്ന അവിടത്തെ മണ്ണ്. ഇവിടെ വിദ്യയുടെ വിളക്കു കൊളുത്തി പഠിത്ത തറവാട് മുറ്റം. കദനകഥ പറയുന്ന പുഴയോരം. ഭരണസിരാകേന്ദ്രം ദേവലോ

കത്തേക്ക് മാറുന്നതുവരെയും സഭയുടെ ഹൃദയവും തലച്ചോറും അവിടെത്തന്നെയായിരുന്നല്ലോ. നാലു മെത്രാപ്പോലീത്താ തിരുമേനിമാരുടെ ഭൗതികശരീരം ഏറ്റുവാങ്ങി ആദരവോടെ നിത്യവും ധൂപാർപ്പണം സമർപ്പിക്കാനുള്ള അവസരവും അതിനുതന്നെയാണ് ലഭിച്ചത്. രണ്ടു സഹസ്രാബ്ദത്തിന്റെ ചിതറിക്കിടക്കുന്ന സാമൂഹ്യ ആരാധനാ സമ്പത്ത് തേടിപ്പിടിച്ച് തേച്ചുമിനുക്കി പ്രതിഷ്ഠിക്കുവാൻ മഹിമയേറിയ തറവാടുതന്നെയാണത്.

അകലെനിന്ന് വരുന്നവർ ഈ ഹെറിറ്റേജ് സന്ദർശിച്ചു പോകുമ്പോൾ രണ്ടായിരം വയസ്സുള്ള സഭയുടെ ദൈനംദിന ജീവിതവുമായി സംസാരിച്ചുപോയ അനുഭൂതി. വരാത്തവരുമായി വാചാലമായി പറയാനിടയാകണം. അതൊരു സിന്ധൂര സ്മൃതിയായി കൂടെ പോകണം. ഇവിടെ വന്നു പഠിച്ചുപോകുന്ന വിദേശ വിദ്യാർത്ഥികൾ മലങ്കര മെത്രാപ്പോലീത്താമാരുടെ സഭ മാത്രമല്ല മാർത്തോമ്മാശ്ലീഹായുടെ സഭതൊട്ടറിഞ്ഞ് ഗവേഷണം നടത്തി ഡിഗ്രിയെടുത്തു പോകാനിടയാകട്ടെ.

എല്ലാവിധത്തിലും ഇന്ന് ഇന്ത്യയിലെ സെമിനാരികളിൽ മുന്നിൽ ശോഭിച്ചുനില്ക്കുന്നതാണ് കോട്ടയം സെമിനാരി. സെറാമ്പൂർ സർവ്വകലാശാലയോടനുബന്ധിച്ചാണ് ഇവിടത്തെ സിലബസ്സും ഡിഗ്രിയും സ്വയം നിർണ്ണയാവകാശമുള്ള ഒരു മഹാവിദ്യാപീഠമായി അംഗീകരിക്കപ്പെടുവാൻ ഏറെ കുറവുകളൊന്നും ഈ സെമിനാരിക്കുണ്ടെന്ന് തോന്നുന്നില്ല. മെച്ചപ്പെട്ട അല്പം കെട്ടിടവും ലൈബ്രറി വിപുലപ്പെടുത്തി ആധുനീകരിക്കുകയും ചെയ്താൽ ഓർത്തഡോക്സ് യൂണിവേഴ്സിറ്റി എന്ന അംഗീകരണത്തിന് അർഹയാകും. അടുത്ത നൂറ്റാണ്ടിന്റെ ആദ്യദശകംതന്നെ സഭയ്ക്ക് ഓർത്തഡോക്സ് സർവ്വകലാശാലയുടെ കനകാഭരണമണിയാൻ കഴിഞ്ഞാൽ, ഈ തലമുറ വരും തലമുറയ്ക്ക് നല്കുന്ന യശസ്സേറിയ കിരീടമായിരിക്കുമത്.

ഹെറിറ്റേജ്-2000 സ്മൃതിയിൽ വിഭാവനം ചെയ്തിട്ടുള്ള ഇന്റർനെറ്റ് ഉൾപ്പെടെയുള്ള ലൈബ്രറിയും ഗവേഷണ വിഭാഗമുള്ള എക്യുമെനിക്കൽ സ്റ്റഡി സെന്ററും ആ ആശയസാഫല്യത്തിലേക്ക് ശ്രദ്ധക്ഷണിക്കുന്നു. ഒരു പാർലിമെന്റ് മന്ദിരത്തിന്റെ പ്രൗഢഗംഭീരത്തോടെ രൂപകല്പന ചെയ്യുന്ന സമ്മേളനമന്ദിരം പ്രധാന സമ്മേളനങ്ങൾക്കും കൂടിവരവിനും ആതിഥ്യമരുളുവാൻ അനുയോജ്യമാണ്.

ഒരു പടിയും കൂടി കടന്ന് പുരാതന മതങ്ങളുടെ തറവാടായ ഭാരതത്തിലെ ഇതര മതങ്ങളുടെ ആവിർഭാവവും പ്രവർത്തനവും വളർച്ചയും വായിച്ചറിയുന്നതിനും കേട്ടുപഠിക്കുന്നതിനും സംവാദത്തിലൂടെ വിലയിരുത്തുന്നതിനും അവസരമുണ്ടാകുന്നത് എല്ലാ അർത്ഥത്തിലും ഒരു ഹെറിറ്റേജ് തന്നെ. ആനുകാല സംഭവങ്ങൾ അവലോകനം ചെയ്യുന്നത് അവസരോചിതമായ ഒരു സാമൂഹ്യധർമ്മവും അങ്ങനെ അവയൊക്കെയും അമൃതമായ സ്മൃതിയും. ആ നാളെ നീളാതിരിക്കട്ടെ. ○

# ഗിവ്സൈറ്റ് പ്രോജക്ട്

**കാര്യമ്പാടി കണ്ണാശുപത്രി പി.ഒ., കാര്യമ്പാടി-673 591 വയനാട്, കേരള, ഇൻഡ്യ**

ഒരു ട്രൈബൽ ജില്ലയായി അറിയപ്പെടുന്ന വയനാട്ടിൽ മലങ്കര സഭാവകയായി 1986 ജനുവരി 17-നു കാര്യമ്പാടി കണ്ണാശുപത്രി ആരംഭിച്ചു. ഈ സ്ഥാപനത്തിന്റെ പ്രസിഡണ്ടും രക്ഷാധികാരിയും പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ തിരുമേനിയാണ്. വൈസ് പ്രസിഡണ്ട് അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമേനിയാണ്. അർഹിക്കുന്ന സാധുരോഗികളെ ഇവിടെ സൗജന്യമായി ചികിത്സിക്കുന്നു. അവർക്ക് ഭക്ഷണവും നല്കിവരുന്നു. 1997 സാമ്പത്തിക വർഷത്തിൽ മാത്രം 7,10,671 രൂപയുടെ സൗജന്യ ചികിത്സ നല്കുകയുണ്ടായി. 1998 മാർച്ച് 31 വരെ 6178 നേത്രശസ്ത്രക്രിയ നടത്തിയതിൽ 2126 എണ്ണം സൗജന്യമായിരുന്നു. ഇൻട്രാ ഓക്കുലർ ലെൻസ് (IOL) വച്ചുള്ള ശസ്ത്രക്രിയ കൂടുതൽ ചിലവുള്ളതാണെങ്കിലും 1034 പേർക്ക് സൗജന്യമായി നടത്തിക്കൊടുത്തു.

ആശുപത്രിയുടെ കമ്മ്യൂണററ്റി ഐകെയർ സന്നദ്ധഭടന്മാർ വയനാട്ടിലെ വിവിധ ഗ്രാമപഞ്ചായത്തുകളിൽ പ്രവർത്തിച്ചുകൊണ്ടിരിക്കുന്നു. ഇവർ ഓരോ ഭവനങ്ങളിലും കടന്നുചെന്ന് കാഴ്ചയില്ലാത്ത പാവപ്പെട്ടവരെ പ്രത്യേകിച്ചും ആദിവാസികളെ തേടിപ്പിടിച്ച് ആശുപത്രിയിൽ എത്തിക്കുന്നു. ഇവരെ ആശുപത്രിയിൽ കിടത്തി, ചികിത്സയും ഭക്ഷണവും നല്കി, ശസ്ത്രക്രിയ നടത്തി കാഴ്ചയുള്ളവരാക്കി തിരിച്ചയയ്ക്കുന്നു. തിമിരംമൂലം അന്ധരായി ജീവിതത്തിൽ ആശയില്ലാതെ നരകിച്ചു കഴിയുന്ന ഈ മനുഷ്യമക്കൾക്കു ഒരു പുതിയ ജീവിതം നല്കുവാൻ കാര്യമ്പാടി കണ്ണാശുപത്രിയുടെ "ഗിവ്സൈറ്റ് പ്രോജക്ടിലൂടെ" മലങ്കരസഭയ്ക്കു സാധിക്കുന്നു.

ഈ മഹത്തായ പ്രവർത്തനത്തിന് സന്മനസ്സുള്ളവരുടെ സഹായം ഞങ്ങൾ അഭ്യർത്ഥിക്കുന്നു. IOL വച്ച് ഒരന്ധന് കാഴ്ചനല്കാൻ മേലിൽ 1000 രൂപയും സാധാരണ ശസ്ത്രക്രിയ വഴി കാഴ്ച നല്കാൻ 500 രൂപയും ഗിവ്സൈറ്റ് പ്രോജക്ടിലേക്ക് സംഭാവന നല്കിയാൽ നിങ്ങളുടെ സഹായത്താൽ ഏതെങ്കിലും ഒരു പാവപ്പെട്ട അന്ധൻ കാഴ്ചയുള്ളവനായി മാറുന്നു. കാഴ്ച ലഭിച്ചയാളെ സംബന്ധിച്ച വിവരങ്ങൾ നിങ്ങളെ അറിയിക്കുന്നതുമാണ്.

നിങ്ങളുടെ സംഭാവനകൾ ചെക്ക്/ഡ്രാഫ്റ്റ്/മണിഓർഡർ ആയിട്ട് ഗിവ്സൈറ്റ് പ്രോജക്ടിലേക്കുള്ള സംഭാവന എന്നെഴുതി ആശുപത്രി ഡയറക്ടർ **ഡോ. പി.ഐ. മോഹൻ-M.S., D.O., M.S.,; M.O.S.C. മെഡിക്കൽ മിഷൻ ഐ ഹോസ്പിറ്റൽ P.O., കാര്യമ്പാടി, 673591, വയനാട്, കേരള** എന്ന വിലാസത്തിൽ അയച്ചു തരിക.

N.B.: 1. സംഭാവനകൾ നല്കുന്നവർക്ക് ഇൻകംടാക്സ് 80 G പ്രകാരം ടാക്സ് ആനുകൂല്യം കിട്ടുന്നതാണ്. 2. വിദേശങ്ങളിൽ നിന്നുള്ള സഹായങ്ങൾ സ്വീകരിക്കുന്നതിനു കേന്ദ്രഗവണ്മെന്റിൽ നിന്നുള്ള പ്രത്യേക അനുവാദം (FCRA) ഈ ആശുപത്രിക്കു ലഭിച്ചിട്ടുണ്ട്.

ആശുപത്രി സമിതിക്കുവേണ്ടി സെക്രട്ടറി (ഫാദർ. അബ്രഹാം മാത്യു എടേക്കാട്ട്)

# ദൈവശാസ്ത്രപഠനം അഞ്ചാം വർഷം

ഫാ. ഡോ. റജി മാത്യു

കഴിഞ്ഞ നാലു വർഷങ്ങളായി ക്ലാസ്സുമുറികളിലും, ലൈബ്രറിയിലുമിരുന്നു ദൈവശാസ്ത്രാഭ്യസനം നടത്തിയ ഭിലായി സെമിനാരിയിലെ ശെമ്മാശന്മാർ ഇനിയൊരു വർഷം തങ്ങൾ പഠിച്ച കാര്യങ്ങളുടെ പ്രായോഗിക സാംഗത്യം തേടി ഭാരതത്തിന്റെ നാലുഭാഗത്തേയ്ക്കും തിരിക്കുകയാണ്. കഴിഞ്ഞ വർഷങ്ങളിൽ പുസ്തകങ്ങളായിരുന്നു തങ്ങളുടെ പഠനത്തിനാധാരമായതെങ്കിൽ ഇനിയൊരു വർഷക്കാലം പുസ്തകങ്ങൾക്കു പുറത്തു യാഥാർത്ഥ്യങ്ങൾ തേടിയാണ് അവർ പുറപ്പെടുന്നത്. ക്രൈസ്തവസ്നേഹം ജഡധാരണം ചെയ്ത കേന്ദ്രങ്ങളിലായിരിക്കും അവർ സമയം ചിലവഴിക്കുന്നത്.

ആധുനിക വിദ്യാഭ്യാസശാസ്ത്രജ്ഞർ പറയുംപ്രകാരം പ്രായോഗിക പരിജ്ഞാനം കൂടാതെയുള്ള ശിക്ഷണം അപൂർണ്ണമാണെന്നുള്ള ഉത്തമ ബോധ്യംകൊണ്ടാണ് സെന്റ് തോമസ് സെമിനാരി അതിന്റെ തുടക്കം മുതൽതന്നെ ദൈവശാസ്ത്രാഭ്യാസനം അഞ്ചു വർഷമായിരിക്കണമെന്നും അതിലൊരുവർഷം സെമിനാരിക്കു പുറത്തുള്ള ലോകത്തായിരിക്കണമെന്നും നിഷ്ക്കർഷിച്ചത്. ഇങ്ങനെ ചിലവഴിക്കുന്ന ഒരു വർഷക്കാലംകൊണ്ട് മലങ്കര ഓർത്തഡോക്സ് സഭയുടെ സുവിശേഷപ്രവർത്തനത്തിലേക്ക് നവവൈദികർ ഉത്തേജിതരാകുമെന്നതിനു രണ്ടഭിപ്രായമില്ല. ഇടവകകളിൽ സേവനം ചെയ്യുന്ന വൈദികർക്കും തങ്ങളുടെ ഇടവകകൾക്ക് ചുറ്റുമുള്ള ലോകത്തിന് എന്തുചെയ്യുവാൻ സാധിക്കും എന്ന് ചിന്തിക്കുവാനും, പുതിയ കർമ്മപദ്ധതികൾക്ക് രൂപരേഖ തയ്യാറാക്കുവാനും ഈ പരിശീലനം സഹായകമാകും. ഇരുപതു നൂറ്റാണ്ടുകൾ മിക്കവാറും കേരളമക്കളെ മാത്രം ലാക്കാക്കി പ്രവർത്തിച്ച മലങ്കരസഭ കേരളത്തിനു പുറത്തുള്ള യാഥാർത്ഥ്യങ്ങളെ ഉൾക്കൊണ്ടുകൊണ്ട് പ്രവർത്തിക്കേണ്ട കാലഘട്ടം വന്നുകഴിഞ്ഞു.

ഒരു വർഷം നീണ്ടുനില്ക്കുന്ന പ്രായോഗിക പരിശീലനം എങ്ങനെയും എവിടെയുമായിരിക്കണമെന്ന് ഭിലായി സെമിനാരിയെ നയിക്കുന്ന അദ്ധ്യാപകരുടെ യുവനിര മാസങ്ങൾ നീണ്ടുനിന്ന പഠനങ്ങളിലൂടെയും ചർച്ചകളിലൂടെയുമാണ് നിശ്ചയിച്ചത്. ഭാരതത്തിലങ്ങോളമിങ്ങോളം പ്രവർത്തിക്കുന്ന ധാരാളം ക്രൈസ്തവ കേന്ദ്രങ്ങളെ പഠനവിധേയമാക്കുകയും അവയിലൊരുകൂട്ടം കേന്ദ്രങ്ങളുടെ സഹായമഭ്യർത്ഥിക്കുകയുമാണുണ്ടായത്. മലങ്കര ഓർത്തഡോക്സ് സഭയുടെ നിയന്ത്രണത്തിലുള്ള കേന്ദ്രങ്ങൾ കൂടാതെ റോമൻ കത്തോലിക്കാ, മാർത്തോമ്മാ, സി.എസ്.ഐ., സി.എൻ.ഐ. സഭകൾ നടത്തുന്ന കേന്ദ്രങ്ങളും ഇക്കൂട്ടത്തിലുണ്ട്. ആദ്യഘട്ടത്തിലേക്ക് തിരഞ്ഞെടുത്തിരിക്കുന്ന പതിനഞ്ചു കേന്ദ്രങ്ങൾ താഴെ പറയുന്ന തരത്തിലുള്ളവയാണ്:

1. അഗതിമന്ദിരങ്ങൾ — യാച്ചാരാമിലെ സെന്റ് ഗ്രീഗോറിയോസ് ബാലഗ്രാം തുടങ്ങിയവ.
2. ഗ്രാമീണ മിഷൻ — മദ്ധ്യപ്രദേശിലെ റായ്പൂരിനടുത്തുള്ള ഗ്രാമങ്ങളിൽ പ്രവർത്തിക്കുന്ന Raipur Christain Council-ലെ കേന്ദ്രം, മക്കോഡിയാ, കലഹണ്ടി പ്രോജക്ടുകൾ.

ഓരോ കേന്ദ്രത്തിലും നാലുമുതൽ പന്ത്രണ്ട് ആഴ്ചകൾ വരെയായിരിക്കും ഒരു വിദ്യാർത്ഥി താമസിക്കുക. ഒരു വർഷംകൊണ്ട് മൂന്നോ നാലോ കേന്ദ്രങ്ങളിൽ താമസിച്ച് പരിശീലനം സിദ്ധിക്കുന്ന വിദ്യാർത്ഥികൾക്ക് തങ്ങളുടെ അഭിരുചിയനുസരിച്ച് സുവിശേഷ പ്രവർത്തനങ്ങളിൽ ഭാഗഭാഗിത്വം ലഭിക്കുമെന്നതാണ് സെന്റ് തോമസ് സെമിനാരിയുടെ Study Cum Exposure Programme-ന്റെ പ്രത്യേകത.

3. പ്രകൃതിക്ഷോഭ പ്രദേശം — ഭിലായി സെന്റ് തോമസ് മിഷനും, സെന്റ് തോമസ് സെമിനാരിയും ചേർന്ന് ജബൽപൂരിനടുത്തുള്ള സുമിത് പിപ്പിറിയായിൽ നടത്തുന്ന ഭൂകമ്പബാധിതരുടെ പുനരധിവാസകേന്ദ്രം.
4. ചാപ്ലയിൻസി/ പാസ്റ്ററൽ കൗൺസലിങ് സെന്റർ — മദ്രാസ് മെഡിക്കൽ മിഷനിൽ പ്രവർത്തിക്കുന്ന The Clinical Pastoral Education Programme.
5. സഭ വക സ്കൂളുകൾ — ബാഹ്യകേരള ഇടവകകൾ നടത്തുന്ന സ്കൂളുകൾ.
6. നഗരങ്ങളിലെ ഇടവകകൾ — വൻനഗരങ്ങളിൽ അധിവസിക്കുന്ന ജനങ്ങളുടെ ഇടയിലെ പ്രവർത്തനങ്ങൾ.
7. ആശ്രമപ്രസ്ഥാനങ്ങൾ — തടാകം ക്രിസ്തുശിഷ്യാശ്രമം, സിഹോറാ ആശ്രമം മുതലായവ.
8. ചേരിപ്രദേശങ്ങൾ —
9. ഭാരതീയികരണ കേന്ദ്രങ്ങൾ — ബാംഗ്ലൂരിലുള്ള National Biblical Catechetical and Liturgical Centre.
10. വേദപുസ്തക പരിഭാഷാ കേന്ദ്രങ്ങൾ — ഇന്ത്യൻ ഇവാഞ്ചലിക്കൽ മിഷൻ മദ്രാസിൽ നടത്തുന്ന Bible Translation Training Centre.

ഓരോ കേന്ദ്രത്തിലും നാലുമുതൽ പന്ത്രണ്ട് ആഴ്ചകൾ വരെയായിരിക്കും ഒരു വിദ്യാർത്ഥി താമസിക്കുക. ഒരു വർഷംകൊണ്ട് മൂന്നോ നാലോ കേന്ദ്രങ്ങളിൽ താമസിച്ച് പരിശീലനം സിദ്ധിക്കുന്ന വിദ്യാർത്ഥികൾക്ക് തങ്ങളുടെ അഭിരുചിയനുസരിച്ച് സുവിശേഷ പ്രവർത്തനങ്ങളിൽ ഭാഗഭാഗിത്വം ലഭിക്കുമെന്നതാണ് സെന്റ് തോമസ് സെമിനാരിയുടെ Study Cum Exposure Programme-ന്റെ പ്രത്യേകത. മൂന്നും നാലും വർഷങ്ങളിൽ പഠനം കഴിഞ്ഞ പന്ത്രണ്ട് യുവശെമ്മാശന്മാരാണ് ജൂൺ മാസം ഒന്നാം തീയതി മുതൽ മുകളിൽ പറഞ്ഞ കേന്ദ്രങ്ങളിൽ പഠനത്തിനയയ്ക്കപ്പെടുന്നത്.

മലങ്കരസഭയുടെ ദൈവശാസ്ത്രാഭ്യസനരംഗത്ത് നൂതനാദ്ധ്യായം തന്നെ കുറിക്കുന്ന സെന്റ് തോമസ് സെമിനാരിയുടെ ഈ പദ്ധതി വിജയകരമായിത്തീരുവാൻ സഭാമക്കളുടെ അകമഴിഞ്ഞ പ്രാർത്ഥനയും കൈതുറന്ന സഹായവും ആവശ്യമാണ്. ഇരുപതു നൂറ്റാണ്ടു പ്രായമായ മലങ്കരസഭ സുവിശേഷരംഗത്ത് കാലെടുത്തുവയ്ക്കുവാൻ ഇനിയും മടിച്ചിട്ടു കാര്യമില്ല. യൂറോപ്പിലും, ആസ്ത്രേലിയായിലുമുള്ള ക്രൈസ്തവരെ ഭാരതത്തിലെ കോടിക്കണക്കിനു ജനങ്ങളുടെ യാതനകളും അജ്ഞതയും വേദനിപ്പിക്കുന്നുവെങ്കിൽ എന്തുകൊണ്ട് മലങ്കരസഭാമക്കൾ അവരെപ്പറ്റി ചിന്തിക്കുന്നില്ല? കേരളത്തിലേയ്ക്ക് യൂറോപ്യൻ മിഷനറിമാർ കടന്നുവന്നു സ്കൂളുകളും, ആശുപത്രികളും സ്ഥാപിച്ചില്ലായിരുന്നുവെങ്കിൽ നമ്മുടെയും നമ്മുടെ കുഞ്ഞുങ്ങളുടെയും സ്ഥിതി ഇന്നെന്താകുമായിരുന്നു? നമുക്കു ലഭിച്ച വെളിച്ചം ഭാരതത്തിലെങ്ങും പരത്തുവാൻ സ്വാർത്ഥതയും ഇടുങ്ങിയ മനസ്ഥിതിയും വെടിഞ്ഞ് നാം പ്രവർത്തിച്ചേ മതിയാവൂ. എന്തായാലും സെന്റ് തോമസ് സെമിനാരി വിദ്യാർത്ഥികൾ തയ്യാറായിക്കഴിഞ്ഞു. അവർക്ക് ധാർമ്മിക പിന്തുണ വാഗ്ദാനം ചെയ്യുവാനെങ്കിലും സാധിക്കുമല്ലോ. സ്വന്തമായി നാഗപ്പൂരിൽ പണിയുന്ന സെമിനാരി കെട്ടിടത്തിന്റെ പണിപോലും പൂർത്തിയാകുന്നതിനുമുമ്പ് സെന്റ് തോമസ് സെമിനാരി ഒരു സാഹസത്തിനൊരുമ്പെടുകയാ

ശേഷം 27-ാം പേജിൽ

# വായനക്കാരുടെ കത്തുകൾ

## പലനാൾ ആഗ്രഹിച്ചത്

ഒന്നു രണ്ടു ലക്കങ്ങളായി മലങ്കരസഭയിൽ പരിശുദ്ധ കാതോലിക്കാ ബാവാ തിരുമനസ്സിന്റെ കത്തുകൾ കണ്ടപ്പോൾ അതിയായി സന്തോഷിച്ചു. കാരണം പലപ്പോഴും ആഗ്രഹിക്കുകയും പറയുകയും ചെയ്തിട്ടുണ്ട്. പ്രധാന സഭാമേലദ്ധ്യക്ഷൻ സഭയുടെ ഔദ്യോഗിക പത്രത്തിൽ കൂടി ജനങ്ങളോട് സംസാരിക്കണം എന്നുള്ളത്. മറ്റു സഭകളുടെ മുഖപത്രങ്ങളിൽ പ്രധാന മേലദ്ധ്യക്ഷന്മാർ എല്ലാ ലക്കങ്ങളിലും ഓരോ വിഷയങ്ങൾ കൈകാര്യം ചെയ്തുവരുന്നു. വളരെ താമസിച്ചാണെങ്കിലും മലങ്കരസഭയിലൂടെ പരിശുദ്ധ പിതാവിന്റെ അനുഗ്രഹവാക്കുകൾ വായിക്കുവാൻ സാധിക്കുന്നത് ഒരു ഭാഗ്യമായി കരുതുന്നു.

***മാമ്മൻ മാത്യു, മാവേലിക്കര***

## ഒരപേക്ഷ

മലങ്കരസഭയിലെ വിഭവങ്ങൾ എല്ലാംതന്നെ ഏറെ ഹൃദ്യവും പ്രയോജനപ്രദവുമാണ്. ഓരോ ലക്കങ്ങളും ഒന്നിനൊന്നു മെച്ചവുമാണ്. എങ്കിലും ഒരപേക്ഷ, വേദപുസ്തകസംബന്ധവും വിശ്വാസപരവുമായ ലേഖനങ്ങൾ കൂടുതൽ വേണം.

***ജേക്കബ് ദാനിയേൽ, മുംബൈ***

## ധ്യാനപംക്തി

ബഹു. ജോഷാ അച്ചന്റെ ധ്യാനപംക്തി എനിക്ക് വളരെ ആശ്വാസമേകുന്നു. വേദവചനങ്ങളുടെ പൊരുൾ തിരിച്ചുതരുന്ന അച്ചനും, മലങ്കരസഭയ്ക്കും നന്ദി. എന്നാൽ പലപ്പോഴും മാസിക താമസിച്ചാണ് കിട്ടുക. അതിനാൽ ഞായറാഴ്ച ധ്യാനത്തിനുള്ള അവസരം നഷ്ടമാകുന്നു.

***ഏലിയാമ്മ ഉമ്മൻ, തിരുവല്ല.***

## ഏറെ മെച്ചം

മലങ്കരസഭ മാസിക കെട്ടിലും മട്ടിലും എല്ലാം വളരെ വളരെ നന്നാകുന്നു എന്നതിൽ ഏറെ സന്തോഷം. ഇതിന്റെ പ്രവർത്തകരെ അനുമോദിക്കുകയും ചെയ്യുന്നു.

***തോമസ് മാത്യു, കുഴൽമന്ദം.***

## ശക്തമായ എഡിറ്റോറിയൽ

മാസിക കിട്ടിയാൽ ആദ്യം നോക്കുക ബഹുമാനപ്പെട്ട ജേക്കബ് കുര്യൻ അച്ചന്റെ എഡിറ്റോറിയലാണ്. ശക്തവും വ്യക്തവും ദീപ്തവുമായ ആശയങ്ങൾ അനുഭവതലങ്ങളെ മുഴുവൻ സ്പർശിക്കുന്നു. പലതും കാണേണ്ടവർ കാണുന്നുവോ എന്നു സംശയം.

***കുര്യൻ മാത്യു, കോഴിക്കോട്***

## കൗൺസിലറുടെ പംക്തി

മലങ്കരസഭയിലെ കൗൺസിലറുടെ പംക്തി പതിവായി വായിക്കുന്ന ഒരാളാണ് ഞാൻ. ഓരോ ലക്കത്തിലെയും ചോദ്യവും ഉത്തരവും വളരെ പ്രയോജനപ്രദമാണ്. എനിക്കും ചില പ്രശ്നങ്ങൾക്ക് ഉത്തരം അറിയണമെന്നുണ്ട്. എന്റെ പ്രശ്നങ്ങൾ ആരുടെ പേർക്കാണ് എഴുതേണ്ടത്.

***അന്നമ്മ തോമസ്, കുമ്പഴ***

(ഫാ. ഒ. തോമസ്, ഓർത്തഡോക്സ് തിയോളജിക്കൽ സെമിനാരി പി.ബി. 98, കോട്ടയം-1. എന്ന വിലാസത്തിലോ കൗൺസിലറുടെ പംക്തി, മലങ്കരസഭ, ദേവലോകം പി.ഒ., കോട്ടയം-686 038 എന്ന വിലാസത്തിലോ എഴുതുക)

കത്തുകൾ അയയ്ക്കേണ്ട വിലാസം:
കത്തുകൾ
മലങ്കരസഭ,
ദേവലോകം പി.ഒ.,
കോട്ടയം-686 038

## വി. ബി. എസ്.

വി.ബി.എസ്സും ഓറിയന്റേഷനും സമന്വയിച്ച ഒരു പുതിയ വെക്കേഷൻ പരിപാടിയുടെ പ്രസക്തിയെക്കുറിച്ചുള്ള എഡിറ്റോറിയൽ വായിച്ചു. അതിലെ നിർദ്ദേശങ്ങൾ അനുസരിച്ച് ഇടവകതലത്തിൽ വി.ബി.എസ്. സംഘടിപ്പിക്കുകയാണെങ്കിൽ സൺഡേസ്കൂളിൽനിന്നും ഒരു കൊല്ലം ലഭിക്കുന്ന ഉത്തേജനത്തിലുപരി പത്തുദിവസം കൊണ്ടു കുട്ടികളിൽ സൽപ്രേരണയും ക്രിസ്തീയ ദർശനവും ലഭിക്കുന്നതിന് സാധിക്കും സംശയമില്ല. ഇന്നു പല ഇടവകകളിലും നടത്തുന്ന വി.ബി. എസ്. ഒരുതരം വഴിപാടായിട്ടു കാണാം. എങ്കിലും അതിന്റെ പ്രചോദനം അത്ര മോശമല്ല. സൺഡേ സ്കൂളിൽനിന്നും ലഭിക്കുന്നതിലുപരി കുട്ടികളുടെ മനസ്സിൽ സൽപ്രേരണയും ഉത്സാഹവും വി.ബി.എസ്സിൽനിന്നും ലഭിക്കുന്നു. വി. ബി.എസ്സിന്റെ ഗാനങ്ങൾ കുട്ടികൾ അറിയാതെ പാടി നടക്കുന്നതു കാണാം. സൺഡേ സ്കൂളിൽനിന്നും അങ്ങനെ ഒരു അനുഭവം ലഭിക്കുന്നില്ല. അതുപോലെ വാക്യങ്ങൾ, കഥകൾ, ,സ്നേഹഭോജനത്തിന്റെ ഉമിനീരു വന്ന കഥകളുമൊക്കെ കുട്ടികളുടെ മനസ്സിനെ ചലിപ്പിക്കുന്നതായി കാണാം.

ആവർത്തന വിരസത കുട്ടികളിൽ അത്രയ്ക്കു അനുഭവപ്പെടുകയില്ല. കാരണം എല്ലാ കൊല്ലവും ഓരോ ക്ലാസ്സിലും പുതിയ കുട്ടികളാണ് വരുന്നത്—വരേണ്ടത്. പക്ഷേ, പാഠപദ്ധതിയിൽ രണ്ടുമൂന്നു കൊല്ലം പഴയതുതന്നെ തുടരുന്നതിനാൽ അദ്ധ്യാപകർക്കു ആവർത്തന വിരസത ചിലപ്പോൾ അനുഭവപ്പെടാം.

അച്ചൻ നിർദ്ദേശിച്ച രീതിയിൽ കുറെക്കൂടി ക്രമീകൃതമാക്കി വേണ്ടവിധം അവതരിപ്പിച്ചാൽ വി. ബി. എസ്സിന്റെ പ്രാധാന്യം അതിപ്രധാനമാണ്.

***വർഗ്ഗീസ് കിഴക്കേമുറി***

## അത്താണി

അമൃതാനന്ദമയിയും സായി ബാബായും ഫ്രീട്രീറ്റുമെന്റിനുള്ള സ്പെഷ്യലൈസ്ഡ് ആശുപത്രികൾ സ്ഥാപിച്ചിട്ടുണ്ട്. നമ്മുടെ സഭയ്ക്ക് ഇതുപോലെ ഒരു സ്ഥാപനം ഇല്ലാത്തത് ഖേദകരമാണ്. അതുകൊണ്ട് മേൽവിവരിച്ചതരത്തിലുള്ള ഒരു ആശുപത്രി നമ്മുടെ സഭയ്ക്ക് ഉണ്ടാകേണ്ടത് വളരെ അത്യാവശ്യമാണ്. അതുവഴി പാവപ്പെട്ടവരായ നമ്മുടെ സഭാമക്കൾക്കും മറ്റു സഹോദരങ്ങൾക്കും അത്താണി ആകുമായിരുന്നു.

**പി.റ്റി. ഗീവർഗീസ്, ആറാട്ടുപുഴ**

*26-ാം പേജിന്റെ തുടർച്ച*

ണ്. അടിയുറച്ച ദൈവാശ്രയവും, ആത്മധൈര്യമുള്ള കുറെ ചെറുപ്പക്കാരും മാത്രമാണ് ഞങ്ങളുടെ മുതൽക്കൂട്ട്. സെമിനാരിയുടെ Study Cum Exposure Programme-ന്റെ ചിലവുകൾക്കായി ഒരു ഫണ്ടുണ്ടാക്കുവാൻ മലങ്കരസഭാമക്കൾ ഞങ്ങളെ സഹായിക്കും എന്നു ഞങ്ങൾക്കുറപ്പുണ്ട്. ഞങ്ങളുടെ പ്രവർത്തനങ്ങളെ സഹായിക്കുവാനാഗ്രഹിക്കുന്നവർ `STOTS OUTREACH' എന്ന പേരിലെടുക്കുന്ന ചെക്കുകളും ഡ്രാഫ്റ്റുകളും ലേഖകന്റെ പേർക്കയച്ചുതരുവാൻ താല്പര്യപ്പെടുന്നു. ഈ പദ്ധതിയെ സംബന്ധിച്ചുള്ള വായനക്കാരുടെ വിലയേറിയ നിർദ്ദേശങ്ങളും ഞങ്ങൾ പ്രതീക്ഷിക്കുന്നു. കത്തിടപാടുകൾ നടത്തേണ്ട വിലാസം.

C/o. Philip Kuruvilla,
P.O. Box 27, Nagpur-440 001.
E-mail Address:
Orthsemnagpur@hotmail.com

○

# Lead Kindly Light

Evaluation of Eleventh Post S.S.L.C. Education Orientation Programme. Abu Mathen George. Minu C. Jacob, Harsha Abraham.

As delegates of the 1998 Pre-S.S.L.C. Orientation camp, we were all eagerly awaiting the 25th of April 1999 which signified for us the start of the 11th Post S.S.L.C. Orientation camp. Our experience at the previous camp led us to believe that this camp would be equally fulfilling. But we were wrong. The experience was much more than just fulilling. It was mentally and spiritually uplifting. But that is only one part of the story. The tale is much longer and much higher.

The director in charge of this camp was Prof. Alias, the principal of Baselius College Kottayam. When we reached there at Christavasram, Manganam, Kottayam after a tiresome journey the warm welcome of Jacob Zachariah sir the co-ordinator of this camp made as feel right at home. We met the other students standing with their parents tears trembling down their checks for being away from parents for a week. But at the end of the camp we were shedding tears for being away from "Manganam".

The delegates were shuffled in to five groups and each group was in charge of the programmes on the days assigned followed by the meditation and yoga which kept us energetic for the day.

Since our arrival at the camp on 25th evening till our departure on the 2nd may we spent one of the most useful periods of our lives through the most enriching and enjoyable ways. Through playful learning and thoughtful prayer we not only became socially and mentally aware but spiritually awakend. The new level of consciousness that we were lifted to was only on account of a synthesis of the green peaceful atmosphere of Christavasram and the effective help and support given to us by the instructors - a dedicated and earing, group of `uncles', `aunts', truely a home away from home.

The camp was really glorified by the blessings of His Holiness Moran Mar Baselius Marthoma Mathews II; The M.G.O.C.S.M. President Philopose Mar Eusebius Metropolitan, Bishop Vice-Presidents. H.G. Geevargis Mar Coorilos, H.G. Paulose Mar Pacomios, H.G. Dr. Thomas Mar Athanasious also came to lead us.

On May 1st saturday morning we had the privilage to hear the experience of the senior students who attended this camp in former years. It was a very interesting session.

In the course of one full week. We learned about topics as diverse as how to make speech to the job prospects on the information high way, about the importance of combining on left and right brains while working; about the need to needle and prode every vulnerable spot in news coverage from an aminent group of journalists; about how our potential can for exceed our expectation with the help of motivation. On how the church become `Chch' without UR (You are); how to choose the subjects for higher classes.

But above all this learning and education it was the human aspect of this camp which was really heart warming. In the period of one week, 58 of us lived together as a family. There was unity of whatever we did and the `commune' we experienced touched the innermost chord of our hearts and will hopefully contribute to making us responsible, "social" and "human" beings. Through whatever things we did together whether it was playing. Praying, Singing, Learning or Simply eating. We declard an unspoken message christian love and unity.

We are really happy to have been part of a camp which helped us to understand our objectives and see our priorities - to look forward and with confidence and say, `We know where we are going'.

○

---

*19-ാം പേജിന്റെ തുടർച്ച*

ഹൂത്തോമോ: "പിതൃപുത്രപരിശുദ്ധാത്മാവേ! ഞങ്ങളുടെ ആയുഷ്ക്കാലം മുഴുവനും തിരുസന്നിധിയിൽ നിർമ്മലരും നിന്റെ ദൈവത്വത്തെ പ്രീതിപ്പെടുത്തുന്നവരുമായി ഞങ്ങൾ കാണപ്പെടണമേ!"

പിന്നീടുള്ള മിക്ക പ്രാർത്ഥനകളും പിതൃപുത്രപരിശുദ്ധാത്മാവേ എന്നു വിളിച്ചാണു നടത്തുന്നത്.

പ്രാർത്ഥനകൾ അവസാനിക്കുന്നത് "കർത്താവേ! നിനക്കും നിന്റെ പിതാവിനും, പരിശുദ്ധാത്മാവിനും ഇപ്പോഴും, എപ്പോഴും എന്നേക്കും സ്തുതിയും ബഹുമാനവും ഞങ്ങൾ സമർപ്പിക്കുന്നു" എന്ന വചനത്തോടെയാണ്.

വി. കുർബ്ബാനയുടെ അവസാനത്തിൽ വി. ത്രിത്വനാമത്തിൽ അനുഗ്രഹിച്ചു ആശീർവദിച്ചാണ് പട്ടക്കാരൻ ജനത്തെ ഭവനങ്ങളിലേക്കു അയയ്ക്കുന്നത്.

"ഈ ത്രിത്വം നിങ്ങളുടെ കടങ്ങൾക്കു പരിഹാരം നല്കും. നിങ്ങളുടെ തെറ്റുകൾ ക്ഷമിക്കും, നിങ്ങളുടെ മരിച്ചുപോയവർക്ക് ആശ്വാസം നല്കുകയും ചെയ്യും."

ഇതു നമുക്കു ആശ്വാസവും സന്തോഷവും നല്കുന്നതും വിശ്വാസത്തിൽ ഉറപ്പിക്കുന്നതിനും ബലപ്പെടുത്തുന്നതിനും സഹായകവുമാണ്.

അങ്ങനെ വി. കുർബ്ബാനയിൽ ആദിയോടന്തം വിശുദ്ധ ത്രിത്വത്തിലുള്ള നമ്മുടെ വിശ്വാസം വിളിച്ചറിയിക്കയും ഉറപ്പിക്കയുമാണു നാം ചെയ്യുന്നത്. വി. ത്രിത്വം എപ്പോഴും നമ്മോടുകൂടെ ഉണ്ട് എന്ന വിശ്വാസത്തിൽ വേണം നാം ജീവിക്കുവാൻ. ആ വിശ്വാസം നമുക്കു ആശ്വാസവും ബലവും ധൈര്യവും ഉറപ്പും നല്കും. ദൈവത്തിൽ കൂടുതലായി ശരണപ്പെട്ടു ജീവിപ്പാനും എല്ലാ പ്രതിസന്ധികളിലും പ്രയാസങ്ങളിലും പരിശോധനകളിലും ഉറച്ചുനില്ക്കാനും ഈ വിശ്വാസം നമ്മെ സഹായിക്കും.

"പിതാവിനും പുത്രനും പരിശുദ്ധാത്മാവിനും സ്തുതി" എന്നു എപ്പോഴും സ്തുതിച്ചുകൊണ്ടു "സ്തുതി ചൊവ്വാകണ്ണ (Orthodox) വിശ്വാസം കാത്തുസൂക്ഷിച്ചു ജീവിപ്പാൻ വി. ത്രിത്വത്തെക്കുറിച്ചുള്ള പഠനവും ചിന്തകളും നമ്മെ സഹായിക്കട്ടെ."

○

വാർത്തകൾ വാർത്തകൾ വാർത്തകൾ വാർത്തകൾ വാർത്തകൾ വാർത്തകൾ

# സുപ്രീംകോടതി ഉത്തരവ് (5 – 5 – 1999)

സ്വന്തം പ്രതിനിധി

**പാത്രിയർക്കീസ് വിഭാഗം ഹർജികളും കോടതി ഉത്തരവും:**

പാത്രിയർക്കീസ് വിഭാഗത്തുനിന്നും ഹാജരാക്കിയ ആറു ഹർജികളാണ് 5-5-1999-ൽ സുപ്രീംകോടതിയുടെ പരിഗണനയിൽ വന്നത്. അതിൽ നാലെണ്ണം തീരുമാനമായി. 2 എണ്ണം ആഗസ്റ്റിലേക്കു മാറ്റി.

1. ഡിക്രിയിലെ തിരുത്തലുകൾ

രണ്ടാം സമുദായക്കേസിലെ വിധിന്യായത്തിന്റെ അടിസ്ഥാനത്തിൽ രജിസ്ട്രാർ തയ്യാറാക്കിയ ഡിക്രിയിലെ പിഴവുകൾ തിരുത്തണമെന്നു കാണിച്ചുള്ളതായിരുന്നു പാത്രിയർക്കീസ് പക്ഷത്തിന്റെ ഒരു ഹർജി.

മലങ്കര അസ്സോസിയേഷനിലേക്കു നാമനിർദ്ദേശം ചെയ്യപ്പെടുന്ന മാനേജിംഗ് കമ്മറ്റി അംഗങ്ങൾക്കു കാതോലിക്കോസ്, മലങ്കര മെത്രാപ്പോലീത്താ തുടങ്ങിയ സ്ഥാനികളുടെ തെരഞ്ഞെടുപ്പിൽ വോട്ടവകാശം ഉണ്ടായിരിക്കുന്നതല്ലെന്ന, ഭരണഘടനയുടെ 71-ാം വകുപ്പിലെ വിശദീകരണം ഡിക്രി തയ്യാറാക്കിയപ്പോൾ ചേർക്കാതിരുന്നതും 71-ാം വകുപ്പിലെ മറ്റൊരു വിശദീകരണം (ഓരോ കുടുംബത്തിനും ഓരോ വോട്ടാണുണ്ടായിരിക്കുക എന്നത്) തെറ്റായി ചേർത്തതും തിരുത്തണമെന്നതായിരുന്നു ഈ ഹർജിയിലെ ഒന്നാമത്തെ അപേക്ഷ. ഇതു തിരുത്തപ്പെടേണ്ടതാണെന്നതിനോടു കാതോലിക്കാപക്ഷവും യോജിച്ചു. (കുടുംബങ്ങളും എണ്ണത്തിന്റെയടിസ്ഥാനത്തിലല്ലാതെ ഇടവകാംഗങ്ങളുടെ എണ്ണത്തിന്റെ അടിസ്ഥാനത്തിൽ മലങ്കര അസ്സോസിയേഷനിലേക്കുള്ള പ്രതിനിധികളെ ഇടവകകളിൽനിന്നു തെരഞ്ഞെടുക്കണമെന്നു സുപ്രീംകോടതി തീരുമാനിച്ചപ്പോൾ കുടുംബം സംബന്ധിച്ച വിശദീകരണം ഒഴിവാക്കേണ്ടതായിത്തീർന്നു).

സുപ്രീംകോടതി ഡിക്രിയോടൊപ്പം, അതിന്റെ ഭാഗമായി, 19-2-1913-ലെ അബ്ദേദ് മിശിഹാ പാത്രിയർക്കീസ് ബാവായുടെയും 9-12-1958-ലെ യാക്കോബ് ത്രിതീയൻ പാത്രിയർക്കീസ് ബാവായുടെയും 16-12-58-ലെ ഗീവർഗീസ് ദ്വിതീയൻ ബാവായുടെയും കല്പനകൾ ചേർത്തതു ശരിയല്ലെന്നും അതു ഡിക്രിയിൽനിന്നും ഒഴിവാക്കണമെന്നുമായിരുന്നു പാത്രിയർക്കീസ് ഭാഗത്തിന്റെ തുടർന്നുള്ള അപേക്ഷ. ഉഭയസമ്മതപ്രകാരം ഈ അപേക്ഷയും സുപ്രീംകോടതി അനുവദിച്ചു.

(മേൽപറഞ്ഞ എല്ലാ കല്പനകളെപ്പറ്റിയും വിധിന്യായത്തിൽ വിശദമായി പ്രതിപാദിച്ചിട്ടുള്ളതാണ്. ഇവ ഡിക്രിയുടെ ഭാഗമായി ചേർക്കണമെന്നു കോടതിയുടെ പ്രത്യേക നിർദ്ദേശമുണ്ടായിരുന്നുമില്ല).

2. ഇരുവിഭാഗവുമുള്ള പള്ളികൾ

മലങ്കരസഭയിലെ ചില പള്ളികളിൽ ഇരുവിഭാഗത്തിലേയും വികാരിമാരും ഭരണസമിതികളുമുള്ളതിനാൽ അതു സംബന്ധിച്ച് താഴെ പറയുന്ന നിവൃത്തികൾ അനുവദിക്കണമെന്നു കാണിച്ചുള്ളതായിരുന്നു പാത്രിയർക്കീസ് പക്ഷം ബോധിപ്പിച്ച മറ്റൊരു ഹർജി.

(i) ഇരുവിഭാഗവുമുള്ള പള്ളികളിൽ ഇരുവിഭാഗത്തിന്റെയും രജിസ്റ്ററുകൾ പരിഗണിച്ച് ഇടവക യോഗ രജിസ്റ്റർ തയ്യാറാക്കണം.

(ii) ഇരുവിഭാഗവുമുള്ള പള്ളികളിൽ ഓരോ വിഭാഗത്തിന്റെയും വികാരി 71-ഉം 46-ഉം വകുപ്പുകളെ സംബന്ധിച്ചിടത്തോളം വികാരിമാരായിരിക്കണം.

(iii) അടച്ചിട്ടിട്ടുള്ള പള്ളികളുടെ കാര്യത്തിൽ, അവ അടച്ചിട്ട കാലത്തെ രജിസ്റ്ററുകളുടെ അടിസ്ഥാനത്തിലാവണം മെത്രാസന ഇടവക യോഗത്തിലേക്കും മലങ്കര അസ്സോസിയേഷനിലേക്കുമുള്ള അടുത്ത തെരഞ്ഞെടുപ്പു നടത്തേണ്ടത്.

ഇടവകകളിൽ 1-5-1999-ൽ പ്രാബല്യത്തിലുള്ള രജിസ്റ്ററുകളുടെ അടിസ്ഥാനത്തിലാവണം ഓരോ ഇടവകയിലേയും അംഗത്വം കണക്കിലെടുക്കേണ്ടതെന്നും പാത്രിയർക്കീസ് വിഭാഗം ഈ ഹർജിയിൽ അപേക്ഷിച്ചിരുന്നു.

ഈ ഹർജി ദീർഘമായി വാദിച്ചുവെങ്കിലും പാത്രിയർക്കീസ് വിഭാഗം അഡ്വക്കേറ്റ് ഹർജി 'പരിഗണിക്കണമെന്നാവശ്യപ്പെടുന്നില്ല' (Press ചെയ്യുന്നില്ല) എന്നവസാനം ബോധിപ്പിക്കുകയും ഇക്കാര്യം രേഖപ്പെടുത്തിക്കൊണ്ട് കോടതി ഹർജി തള്ളുകയും ചെയ്തു.

3. മലങ്കര അസ്സോസിയേഷൻ തെരഞ്ഞെടുപ്പും പാത്രിയർക്കീസിനോടുള്ള പ്രതിജ്ഞയും

കോടതി ഉത്തരവുപ്രകാരം നടത്തുവാൻ പോകുന്ന മലങ്കരസഭയിലെ തെരഞ്ഞെടുപ്പ് നീതിപൂർവ്വമായി നടത്തപ്പെടുന്നതിന് ആവശ്യമായ നിർദ്ദേശങ്ങളുണ്ടാകണമെന്നും സഭയുടെ പ്രധാന ആത്മീയ മേലദ്ധ്യക്ഷനായ അന്ത്യോഖ്യാ പാത്രിയർക്കീസിനോട് കൂറും വിധേയത്വവും രേഖപ്പെടുത്തി

പ്രതിജ്ഞചെയ്യുവാൻ നിർദ്ദേശിക്കണമെന്നും കാണിച്ചുള്ളതായിരുന്നു മറ്റൊരു ഹർജി.

ഈ ഹർജി മേലും ഇരുഭാഗത്തിന്റെയും വാദം കോടതി കേട്ടു. തുടർന്ന് പാത്രിയർക്കീസ് വിഭാഗം അഭിഭാഷകൻ ഹർജി പിൻവലിക്കുകയും അക്കാരണത്താൽ കോടതി ഹർജി തള്ളുകയും ചെയ്തു.

4. വി. കുർബ്ബാനയിൽ പാത്രിയർക്കീസിന്റെ അനുസ്മരണം

വി. കുർബ്ബാനയിൽ പാത്രിയർക്കീസിന്റെ പേരുചേർത്ത് ചൊല്ലുവാൻ കാതോലിക്കോസിന് നിർദ്ദേശം നല്കണമെന്നായിരുന്നു മറ്റൊരു ഹർജിയിലെ അപേക്ഷ. സുപ്രീംകോടതി നിർദ്ദേശിച്ച തെരഞ്ഞെടുപ്പു നടത്തുവാൻ ഒരു 'അമ്പയറെ' നിയമിക്കണമെന്നും ഈ ഹർജിയിൽ അപേക്ഷിച്ചിരുന്നു. ഇവ സുപ്രീംകോടതി തള്ളി ഉത്തരവായി.

**മാറ്റിവച്ചവ**

(1) ഈ കേസിൽ അവശേഷിച്ച രണ്ടു ഹർജികൾ, മലങ്കര അസ്സോസിയേഷൻ അംഗങ്ങളുടെയും മെത്രാസന ഇടവക യോഗം അംഗങ്ങളുടെയും തെരഞ്ഞെടുപ്പു നടത്തുന്നതിനുള്ള സമയം ദീർഘിപ്പിക്കണമെന്നും (2) മാത്യൂസ് ദ്വിതീയൻ ബാവായുടെ കല്പനകളുടെ അടിസ്ഥാനത്തിൽ നടത്തിയ ഇടവക തലത്തിലെ തെരഞ്ഞെടുപ്പിന്റെ ഫലം സംബന്ധിച്ച രേഖകൾ കോടതിയിൽ ഹാജരാക്കണമെന്നും കാണിച്ചുള്ളവയാണ്.

ഈ ഹർജികളുടെ പരിഗണനാവേളയിൽ, തന്റെ വ്യക്തിപരമായ അസൗകര്യം മൂലം വാദം തുടരുവാൻ നിവൃത്തിയില്ലെന്നും കേസുമാറ്റണമെന്നും പാത്രിയർക്കീസ് വിഭാഗം അഭിഭാഷകൻ അഭ്യർത്ഥിച്ചു. അതിനാൽ വേനൽ അവധിക്കു ശേഷം കോടതി തുറക്കുന്ന ആഗസ്റ്റു രണ്ടാം വാരത്തിലേക്കു കേസ് അവധി മാറ്റി.

ചീഫ് ജസ്റ്റീസ് ആനന്ദ്, ജസ്റ്റീസ് നാഥറാവു, ജസ്റ്റീസ് മജ്മൻഡാർ എന്നിവർ ഉൾപ്പെട്ട ഡിവിഷൻ ബഞ്ചിലാണ് കേസ് കേട്ടത്.

കാതോലിക്കാ ഭാഗത്തേക്കു വേണ്ടി അഡ്വ: എസ്.എഫ്. നരിമാൻ, ആർ.എഫ്. നരിമാൻ, ഇ.എ.എസ്. അനാം, കെ. ജോർജ്, സി.റ്റി. ജോസഫ് എന്നിവരും പാത്രിയർക്കീസ് ഭാഗത്തിനുവേണ്ടി അഡ്വ: ഡി.സി. ഠാക്കൂർ, പി.ജെ. ഫിലിപ്പ്, പി.കെ. മനോഹർ എന്നിവരും ഹാജരായിരുന്നു.

# മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഹോൾ ഉദ്ഘാടനം

മാർ ഏലിയാ കത്തീഡ്രൽ വകയായി സെന്റ് ലാസറസ് പള്ളിയങ്കണത്തിൽ നിർമ്മിച്ച മാർത്തോമ്മാ മാത്യൂസ് പ്രഥമൻ ഹോളിന്റെ ഉദ്ഘാടനം 1999 മെയ് 15-ാം തീയതി പ. കാതോലിക്കാ ബാവാ നിർവ്വഹിച്ചു.



ബിഷപ്പ് എം.സി. മാണിയുടെ അദ്ധ്യക്ഷതയിൽ ചേർന്ന യോഗത്തിൽ മുനിസിപ്പൽ ചെയർമാൻ ബേബി അലക്സ്, മുൻമന്ത്രി എം.പി. ഗോവിന്ദൻനായർ, മാർത്തോമ്മാ വൈദിക സെമിനാരി പ്രിൻസിപ്പൽ റവ. ഡോക്ടർ പി.എസ്. ദാനിയേൽ, ലൂർദ് ഫെറോന പള്ളി വികാരി ഫാദർ മാണി പുതിയിടം എന്നിവർ പ്രസംഗിച്ചു. വികാരി ഫാദർ സി.ഒ. ജോർജ് സ്വാഗതവും പി.സി. ചെറിയാൻ മടുക്കാനി കൃതജ്ഞതയും പറഞ്ഞു. മേൽപ്പട്ട സ്ഥാനം ഏറ്റിട്ട് മെയ് 15-ാം തീയതി 46 വർഷം പൂർത്തിയാക്കിയ പ. ബാവായ്ക്ക് യോഗം അഭിനന്ദനങ്ങളും ആശംസകളും നേർന്നു.

ഹോൾ നിർമ്മാണത്തിന് നേതൃത്വം നല്കിയ കൈക്കാരൻ കെ.കെ. മത്തായിയെ പ. ബാവാ പൊന്നാട അണിയിക്കുയും പ്രശംസാപത്രം നല്കുകയും ചെയ്തു.

# ഏകദിന സമ്മേളനം

മുംബൈ: യുവജനപ്രസ്ഥാനം ബോംബെ ഭദ്രാസന ഏകദിന സമ്മേളനം മാർച്ച് 14-ാം തീയതി ഡോംബിവിലി സെന്റ് മേരീസ് പള്ളിയിൽ വച്ചുനടന്നു. അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് തിരുമനസ്സു കൊണ്ട് സമ്മേളനം ഉദ്ഘാടനം ചെയ്തു. ഫാ. എം.വി. പൗലോസ് അദ്ധ്യക്ഷത വഹിച്ചു. "നീ ഭൂമിയുടെ മുഖത്തെ പുതുക്കുന്നു." (Psalms. 104:30) എന്ന വിഷയത്തെക്കുറിച്ച് പ്രസ്ഥാനം മുൻ ജനറൽ സെക്രട്ടറി ഫാ. ജോബ്സൺ കോട്ടപ്പുറത്ത് ക്ലാസ്സ് എടുത്തു.

അഭിവന്ദ്യ ഗീവർഗീസ് മാർ കൂറിലോസ് മെത്രാപ്പോലീത്തായുടെ അദ്ധ്യക്ഷതയിൽ ചേർന്ന സമാപന സമ്മേളനത്തിൽ ഭദ്രാസന സെക്രട്ടറി ഫാ. വി.എം. ജെയിംസ്, യുവജനപ്രസ്ഥാനം ഭദ്രാസന വൈസ് പ്രസിഡന്റ് ഫാ. എം.എസ്. വർഗീസ്, ജനറൽ സെക്രട്ടറി ജേക്കബ് ഉമ്മൻ, കേന്ദ്രകമ്മിറ്റി അംഗം സുനിൽ കെ. ബേബി, ജനറൽ കൺവീനർ ഇ. ജോൺ, ജോബി ജോൺ, ജോൺസൺ കെ.ജെ. എന്നിവർ പ്രസംഗിച്ചു. ജേക്കബ് മാത്യു സ്വാഗതവും ഭദ്രാസന ജോയിന്റ് സെക്രട്ടറി വിജു വി. ജോൺ നന്ദിയും പറഞ്ഞു. സമ്മേളനത്തിൽ ഡോംബിവിലി ഇടവകയിലെ ഗായകസംഘം ഗാനങ്ങൾ ആലപിച്ചു.

# അത്മായ പരിശീലനം – സഭയ്ക്ക് പ്രയോജനപ്പെടുത്തണം

**– സഖറിയാ മാർ അന്തോനിയോസ്**

സഭയുടെ പാരമ്പര്യവും പുരാതനത്വവും നിലനിർത്തുന്നതിനും പ്രവർത്തനശേഷിയും മാതൃകാജീവിതവും ഉള്ള അത്മായ പ്രവർത്തകരെ വളർത്തിയെടുക്കുന്നതിന് ദിവ്യബോധന അത്മായ പഠനപദ്ധതി പ്രയോജനപ്പെടുത്തണമെന്ന് കൊച്ചി ഭദ്രാസന മെത്രാപ്പോലീത്താ അഭിവന്ദ്യ സഖറിയാ മാർ അന്തോനിയോസ് ആഹ്വാനം ചെയ്തു. അറിവിന്റെയും പ്രകാശത്തിന്റെയും ധാരയിൽ സഭാ പ്രവർത്തകർ തിളക്കമുള്ളവരായിത്തീരണം എന്നും നമുക്കു ലഭിച്ച അറിവുകൾ മറച്ചുവച്ചു നഷ്ടമാക്കാതെ കൈമാറണം എന്നും ഓർത്തഡോക്സ് സെമിനാരിയിൽനിന്നും നടത്തുന്ന ദിവ്യബോധനം കൊച്ചി ഭദ്രാസനത്തിലെ സർട്ടിഫിക്കേറ്റ്, ഡിപ്ലോമാ കോഴ്സുകളുടെ സമാപന സമ്മേളനം ഉദ്ഘാടനം ചെയ്തുകൊണ്ട് തിരുമേനി അഭിപ്രായപ്പെട്ടു. പുതിയ അറിവുകൾ ആത്മീയ സംഘടനകൾക്ക് മുന്നേറ്റം നല്കുന്ന വയാകണം. എല്ലാ മേഖലകളിലും ഉള്ള സഭാപ്രവർത്തകർക്കും ആത്മീയസംഘടനകളിലും വ്യാപിപ്പിക്കണം എന്ന് തിരുമേനി ഓർമ്മിപ്പിച്ചു. അത്മായ പരിശീലനം ലഭിച്ചവരെ സഭാതലങ്ങളിൽ ഉപയോഗപ്രദമാക്കുന്നതിന് വൈകാതെ നടപടികളുണ്ടാകണം എന്ന് മെത്രാപ്പോലീത്താ പ്രത്യാശ പ്രകടിപ്പിച്ചു. വിവിധ ചർച്ചകൾക്കുശേഷം ദിവ്യബോധനപ്രവർത്തനം അവലോകനം ചെയ്തുകൊണ്ട് ഭദ്രാസന ഡയറക്ടർ എസ്.കെ. അടൂർ സംസാരിച്ചു. റവ: ഫാ: ഒ.വി. ഏലിയാസ് ആശംസകളർപ്പിച്ചു. വികാരി റവ: ഫാ: കെ.റ്റി. ഫിലിപ്പ് സ്വാഗതവും മിസ്സസ് സോഫി ജോസഫ് നന്ദിയും പറഞ്ഞു.

## പ്രൊഫ. പി.സി. ഏലിയാസിന് അയാഷെ അവാർഡ്



ബസേലിയോസ് കോളജ് പ്രിൻസിപ്പൽ പ്രൊഫ. പി. സി. ഏലിയാസ് ഓൾ ഇന്ത്യ അസോസിയേഷൻ ഫോർ ക്രിസ്ത്യൻ ഹയർ എജ്യുക്കേഷന്റെ ഫാ. മാത്യൂസ് അവാർഡിന് അർഹനായി. പ്രഗത്ഭരായ വിദ്യാഭ്യാസ പ്രവർത്തകർക്ക് നല്കുന്ന ഈ അവാർഡ് ഈ വർഷം പ്രൊഫ. പി.സി. ഏലിയാസിന് ലഭിച്ചത് മികച്ച പ്രിൻസിപ്പൽ എന്ന നിലയിൽ ചുരുങ്ങിയ കാലംകൊണ്ട് വിദ്യാഭ്യാസ മേഖലയിൽ നടത്തിയ പുരോഗമനപരവും മൂല്യാധിഷ്ഠിതവുമായ നേതൃത്വത്തിനാണ്. മലങ്കര ഓർത്തഡോക്സു സഭയുടെ പല ഉന്നതാധികാര സമിതികളിലും അംഗമായിട്ടുള്ള പ്രൊഫ. പി.സി. ഏലിയാസ് സഭയെ പ്രതിനിധീകരിച്ച് അനേക അന്തർദ്ദേശിയ സമ്മേളനങ്ങളിൽ സംബന്ധിച്ചിട്ടുണ്ട്. മാർ ഗ്രീഗോറിയോസ് വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ വിദ്യാഭ്യാസ മാർഗ്ഗനിർദ്ദേശക്യാമ്പുകളിൽ പ്രൊഫ. ഏലിയാസിന്റെ നേതൃത്വം അനന്യപ്രഭാവപൂർണ്ണമാണ്. സാമ്പത്തിക ശാസ്ത്രത്തിൽ നിരവധി ഗ്രന്ഥങ്ങളുടെ കർത്താവാണ്. പ്രൊഫ. ഏലിയാസ്.

## ഒന്നാം റാങ്ക് നേടി



മഹാത്മാ ഗാന്ധി സർവ്വകലാശാലയിൽനിന്നും M.Sc. Chemistry (Polymer Science)യിൽ ഒന്നാം റാങ്ക് നേടിയ പത്തനംതിട്ട കാതോലിക്കേറ്റ് കോളേജിലെ ബിനു എം. മാത്യു. 1997ലും 1998ലും അഖില മലങ്കര മർത്തമറിയം വനിതാ സമാജത്തിന്റെ കേന്ദ്ര പരീക്ഷയിൽ കൊല്ലം ഭദ്രാസനത്തിൽ ഒന്നാം റാങ്കും, അഖില മലങ്കരയിൽ മൂന്നാം റാങ്കും നേടുകയുണ്ടായി. കരിപ്പുഴ സെന്റ് ജോർജ് ഇടവകാംഗമായ കൊച്ചുപുരയിൽ സി. ഒ. മാത്യുവിന്റെ പുത്രിയാണ്.

## നിയമിതനായി



മാർ ഗ്രീഗോറിയോസ് ഓർത്തഡോക്സ് ക്രൈസ്തവ വിദ്യാർത്ഥി പ്രസ്ഥാനത്തിന്റെ ജനറൽ സെക്രട്ടറിയായി മഞ്ഞനാംകുഴിയിൽ ഫാദർ ഡോ. എം.സി. ചെറിയാനെ പ്രസ്ഥാനം പ്രസിഡണ്ട് ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ നിയമിച്ചു.

ഓർത്തഡോക്സ് വൈദിക സെമിനാരി പഠനത്തിനുശേഷം 1978 മുതൽ കോട്ടയം, തിരുവനന്തപുരം സ്റ്റുഡന്റ് സെന്ററുകളിൽ ഹോസ്റ്റൽ വാർഡൻ, ഡയറക്ടർ തുടങ്ങിയ ചുമതലകൾ വഹിച്ചു.

കേരള സർവ്വകലാശാലയിൽനിന്നും എം.എ., സെറാംപൂർ സർവ്വകലാശാലയിൽനിന്നും എം.ടി.എച്ച്. ബിരുദങ്ങൾ നേടി. ഇസ്രായേലിലെ സെന്റ് ജോർജ് കോളേജിൽ ഗവേഷണപഠനം നടത്തിയ ഫാദർ ചെറിയാൻ അമേരിക്കയിലെ സെന്റ് വ്ളാഡിമർ ഓർത്തഡോക്സ് സെമിനാരിയിൽനിന്ന് ഡോക്ടറേറ്റും നേടിയിട്ടുണ്ട്.

രണ്ടാം കോരിന്ത്യ ലേഖനം വ്യാഖ്യാനം, കൃപാവരങ്ങൾ, സഭാജീവിത പഠന സഹായി തുടങ്ങി നിരവധി ഗ്രന്ഥങ്ങൾ പ്രസിദ്ധീകരിച്ചിട്ടുമുണ്ട്.

## ഡോക്ടറേറ്റ് നേടി



പൂനാ യൂണിവേഴ്സിറ്റിയിൽനിന്നു കമ്യൂണിക്കേഷൻ സ്റ്റഡീസിൽ ഡോക്ടറേറ്റു ലഭിച്ച സൂസൻ തോമസ് കുറിയാക്കോസ്. ഇതേ വിഷയത്തിൽ നടത്തിയ എം.ഫിൽ പരീക്ഷയിൽ ഡിസ്റ്റിംഗ്ഷനും ഒന്നാം റാങ്കും ഈ വിദ്യാർത്ഥിനി നേരത്തെ കരസ്ഥമാക്കിയിരുന്നു. അരീപ്പറമ്പ് മേലടത്ത് പരേതനായ തോമസ് കുര്യന്റെ പുത്രിയും, ഫാദർ എം.റ്റി. കുര്യൻ (കങ്ങഴ എം.ജി.ഡി.എം. ഹോസ്പിറ്റൽ)ന്റെ സഹോദരിയും, ഫാദർ സി.വി. കുര്യാക്കോസിന്റെ ഭാര്യയുമാണ് ഈ വിദ്യാർത്ഥിനി. പൂനാ, ശ്രീ ശിവാജി പ്രിപ്പറേറ്ററി. മിലിട്ടറി സ്കൂൾ ആൻഡ് ജൂണിയർ കോളേജിൽ അദ്ധ്യാപികയായി സേവനം അനുഷ്ഠിച്ചശേഷം ഉപരിപഠനാർത്ഥം അമേരിക്കയിലേക്ക് പോയ ഈ വിദ്യാർത്ഥിനിക്ക് പ്രിൻസിപ്പാളും, അദ്ധ്യാപകരും, വിദ്യാർത്ഥികളും സമുചിതമായ യാത്രയയപ്പു നല്കി.

## അമേരിക്കൻ ഭദ്രാസന ഫാമിലി ആന്റ് യൂത്ത് കോൺഫറൻസ്

1999–ലെ അമേരിക്കൻ ഭദ്രാസന ഫാമിലി ആന്റ് യൂത്ത് കോൺഫറൻസ് പെൻസിൽവേനിയായിലെ അലൻടൗൺ കോളജിൽവച്ച് ജൂലൈ 7 മുതൽ 10 വരെയുള്ള ദിവസങ്ങളിൽ നടത്തുന്നു. കോൺഫറൻസിന്റെ മുഖ്യചിന്താവിഷയം "അനുരഞ്ജനം" (Reconciliation) എന്നതാണ്.

ഭദ്രാസനാധിപൻ മാത്യൂസ് മാർ ബർന്നബാസ് മെത്രാപ്പോലീത്താ നേതൃത്വം നല്കുന്ന കോൺഫറൻസിന്റെ ഉദ്ഘാടനം അർമ്മേനിയൻ ഓർത്തഡോക്സ് സഭയുടെ അമേരിക്കയിലെ ആർച്ച് ബിഷപ്പ് ഖജാഗ് ബർസാമിയൻ (Khajag Barsamian) നിർവ്വഹിക്കും. Kottayam Orthodox Theological Seminary Professor, Rev. Dr. O. Thomas മുഖ്യപ്രഭാഷകൻ ആയിരിക്കും. കോൺഫറൻസിനോടനുബന്ധിച്ച് ഒരു സുവനീർ പ്രസിദ്ധീകരിക്കും. മെത്രാസനത്തിലെ വിവിധ ഇടവകകളിൽ നിന്നായി അഞ്ഞൂറോളം പ്രതിനിധികൾ ഈ വർഷത്തെ കോൺഫറൻസിൽ സംബന്ധിക്കുമെന്നാണ് കണക്കാക്കുന്നത്.

## ജേർണലിസം ക്യാമ്പ്

ക്രൈസ്തവ പ്രസിദ്ധീകരണങ്ങളുമായി ബന്ധപ്പെടുന്ന യുവജനങ്ങൾക്കുവേണ്ടി ഒരു ജേർണലിസം ക്യാമ്പ് 1999 ഓഗസ്റ്റുമാസം 13 മുതൽ 15 വരെ മാരാമൺ റിട്രീറ്റ് സെന്ററിൽവച്ച് നടത്തപ്പെടുന്നു. കേരളാ കൗൺസിൽ ഓഫ് ചർച്ചസിന്റെ പരിശീലന വിഭാഗമായ ഇ.ഡി.റ്റി.പി.യും എഡിറ്റേഴ്സ് ഗിൽഡും സംയുക്തമായി സംഘടിപ്പിക്കുന്ന ഈ ക്യാമ്പിൽ പ്രമുഖരായ പത്രപ്രവർത്തകരായിരിക്കും ക്ലാസ്സെടുക്കുക. പത്രപ്രവർത്തനത്തിന്റെ വിവിധ വശങ്ങളെക്കുറിച്ച് മനസ്സിലാക്കുവാൻ സഹായിക്കുന്ന ഈ ക്യാമ്പിലേക്ക് ഓരോ ക്രൈസ്തവ പ്രസിദ്ധീകരണങ്ങളിൽനിന്നും മൂന്നുപേരെ അയയ്ക്കാവുന്നതാണ്. മലങ്കരസഭ ശുപാർശ ചെയ്യണമെന്നാഗ്രഹിക്കുന്നവർ മാനേജിംഗ് എഡിറ്റർ, മലങ്കരസഭ, ദേവലോകം എന്ന വിലാസത്തിൽ ജൂലൈ 15–നകം ബന്ധപ്പെടേണ്ടതാണ്. ക്യാമ്പ് ഫീസ് 75 രൂപയായിരിക്കും. പ്രസിദ്ധ സാഹിത്യ നിരൂപകൻ പ്രൊഫ.എം.തോമസ് മാത്യു ആയിരിക്കുംക്യാമ്പ് ഡയറക്ടർ.

## പ. ബാവാ തിരുമേനിയുടെ സെക്രട്ടറി വൈദിക പട്ടം സ്വീകരിച്ചു

പ. ബാവാ തിരുമേനിയുടെ സെക്രട്ടറി ഡീക്കൻ ജോയി വറുഗീസ് മെയ് 22–ാം തീയതി ശനിയാഴ്ച കുണ്ടറ സെന്റ് തോമസ് ഓർത്തഡോക്സ് വലിയ പള്ളിയിൽവച്ച് പ. ബാവാ തിരുമേനിയിൽനിന്ന് വൈദിക പട്ടം സ്വീകരിച്ചു.

## ദേവാലയ കൂദാശ

**ഇലന്തൂർ:** കാരൂർ സെന്റ് പീറ്റേഴ്സ് ഓർത്തഡോക്സ് ദേവാലയത്തിന്റെ കൂദാശാ കർമ്മം മെയ് മാസം 14, 15 തീയതികളിൽ നടന്നു. പ. ബസ്സേലിയോസ് മാർത്തോമ്മാ മാത്യൂസ് ദ്വിതീയൻ കാതോലിക്കാ ബാവാ, ഇടവക മെത്രാപ്പോലീത്താ അഭിവന്ദ്യ ഫീലിപ്പോസ് മാർ യൗസേബിയോസ്, പൗലോസ് മാർ പക്കോമിയോസ്, ഡോ. തോമസ് മാർ അത്തനാസ്യോസ് എന്നിവർ കൂദാശാകർമ്മങ്ങൾക്ക് നേതൃത്വം നല്കി.

കോഴഞ്ചേരി-പത്തനംതിട്ട മെയിൻ റോഡ് സൈഡിൽ ഏകദേശം 45 ലക്ഷം രൂപാ മുടക്കിയാണ് ദേവാലയം പുതുക്കി പണിതിരിക്കുന്നത്. കൂദാശയോടനുബന്ധിച്ച് ഇടവകയിലെ 75 വയസ്സിന്മേൽ പ്രായമുള്ള മാതാപിതാക്കളെ പൊന്നാട അണിയിച്ച് ആദരിക്കുന്ന ചടങ്ങും ഉണ്ടായിരുന്നു.

ബഹു. ടൈറ്റസ് ജോർജ് അച്ചൻ വികാരിയും, ബഹു. രാജുദാനിയേൽ അച്ചൻ അസ്സി. വികാരിയായും പ്രസ്തുത പള്ളിയിൽ ശുശ്രൂഷ അനുഷ്ഠിക്കുന്നു.

**റാന്നി:** പുതുതായി പണിത റാന്നി, അങ്ങാടിക്കൽ, ഹോളി ട്രിനിറ്റി ആശ്രമവക ചാപ്പൽ കൂദാശ മെയ് മാസം 27, 28 തീയതികളിൽ പ. കാതോലിക്കാ ബാവായുടെയും അഭിവന്ദ്യരായ മറ്റ് തിരുമേനിമാരുടെയും പ്രധാന കാർമ്മികത്വത്തിൽ നടന്നു. റാന്നി ആശ്രമം, വി. ത്രിത്വത്തിന്റെ നാമത്തിൽ സ്ഥാപിച്ചിട്ടുള്ള ആശ്രമമാണ്.

## വൈദിക ചരമം



പുത്തൻകാവ്: ഫാ. പി.എ. യോഹന്നാൻ (കുറ്റിയിൽ അച്ചൻ 85 വയസ്സ്) മെയ് 21-ാം തീയതി നിര്യാതനായി. ശവസംസ്കാരം 25-ാം തീയതി ചൊവ്വാഴ്ച 8 മണിക്കു പരുമലയിൽ നിന്നു വിലാപയാത്ര ആരംഭിച്ച് സ്വഭവനത്തിലെത്തിയ ശേഷം പുത്തൻകാവ് സെന്റ് മേരീസ് കത്തീഡ്രലിൽ പൊതുദർശനത്തിനുവയ്ക്കുകയും തുടർന്ന് 11 മണിക്ക് ശവസംസ്കാരശുശ്രൂഷ പരിശുദ്ധ കാതോലിക്കാ ബാവായുടെയും ഇടവക മെത്രാപ്പോലീത്തായുടെയും മറ്റ് അഭിവന്ദ്യരായ തിരുമേനിമാരുടെയും നേതൃത്വത്തിൽ നടന്നു.

അച്ചൻ കോട്ടയം, തുമ്പമൺ, നിരണം, ചെങ്ങന്നൂർ തുടങ്ങിയ ഭദ്രാസനങ്ങളിലെ ഇടവകകളിൽ ശുശ്രൂഷ അനുഷ്ഠിച്ചിട്ടുണ്ട്. പത്തനാപുരം മൗണ്ട് താബോർ ദയറായുടെ സ്ഥാപകാംഗവുമായി പ്രവർത്തിച്ചിട്ടുണ്ട്.



മലബാർ: കുടിയേറ്റ കാലത്തെ ആദ്യ കാല വൈദികരിൽ പ്രമുഖനായിരുന്ന ഫാ. എം.എ. തോമസ് മെയ് രണ്ടാം തീയതി നിര്യാതനായി. നിയുക്ത ശ്രേഷ്ഠ കാതോലിക്കാ അഭിവന്ദ്യ തോമസ് മാർ തീമോത്തിയോസ് തിരുമേനിയുടെ മുഖ്യകാർമ്മികത്വത്തിൽ ചുങ്കത്തറ സെന്റ് ജോർജ് ഓർത്തഡോക്സ് പള്ളി സെമിത്തേരിയിൽ കബറടക്കം നടന്നു.

## സുൽത്താൻ ബത്തേരി ഭദ്രാസനം പുതിയ ആസ്ഥാനമന്ദിരം ഉദ്ഘാടനവും ചാപ്പൽ കൂദാശയും

**ബത്തേരി:** മലങ്കര ഓർത്തോഡോക്സ് സുറിയാനി സഭയുടെ പുതുതായി പണികഴിപ്പിച്ച സുൽത്താൻ ബത്തേരി ഭദ്രാസന ആസ്ഥാന മന്ദിരമായ നിർമ്മലഗിരി അരമനയുടെയും പരിശുദ്ധ പരുമല തിരുമേനിയുടെ നാമത്തിലുള്ള ചാപ്പലിന്റെയും കൂദായും ഉദ്ഘാടനവും 1999 ജൂൺ 2, 3 തീയതികളിൽ വിപുലമായ പരിപാടികളോടെ നടന്നു. 2-ാം തീയതി ബുധനാഴ്ച 3.30 ബത്തേരി സെന്റ് മേരീസ് കത്തീഡ്രലിൽനിന്ന് അഭിവന്ദ്യ പിതാക്കന്മാരെ സ്വീകരിച്ചുകൊണ്ട് വാഹന ഘോഷയാത്രയ്ക്ക് അരമന ജംഗ്ഷനിൽ സ്വീകരണം നല്കി.

തുടർന്ന് നടന്ന പൊതുസമ്മേളനം പരിശുദ്ധ കാതോലിക്കാ ബാവാ ഉദ്ഘാടനം ചെയ്തു. ശ്രേഷ്ഠ നിയുക്ത കാതോലിക്കാ ബാവാ തിരുമനസ്സുകൊണ്ട് അദ്ധ്യക്ഷനായിരുന്നു. അഭിവന്ദ്യരായ മെത്രാപ്പോലീത്താമാരും എം.പി.മാർ, എം.എൽ.എ. മാർ സാമൂഹിക-സാംസ്കാരിക നേതാക്കന്മാർ തുടങ്ങി ഒട്ടധികം ആൾക്കാർ സംബന്ധിച്ചു.

സമ്മേളനത്തോടനുബന്ധിച്ച് ഭവനധാന പദ്ധതിയുടെ ഉദ്ഘാടനവും ഭദ്രാസന ഡയറക്ടറി പ്രകാശനവും നടന്നു.

കൂദാശയുടെ ഒന്നാം ഘട്ടം ബുധനാഴ്ച വൈകിട്ടും രണ്ടാം ഘട്ടം വ്യാഴാഴ്ച രാവിലെയും നടന്നു.

ഭദ്രാസനത്തിന്റെ വിവിധ ഭാഗങ്ങളിൽനിന്നായി അനേകം വൈദികരും വിശ്വാസികളും കൂദാശയിലും ഉദ്ഘാടന സമ്മേളനത്തിലും സംബന്ധിച്ചു.

സുൽത്താൻ ബത്തേരി ഭദ്രാസനം പ്രഥമ മെത്രാപ്പോലീത്തയായ അഭിവന്ദ്യ കുര്യാക്കോസ് മാർ ക്ലീമ്മീസ് തിരുമനസ്സുകൊണ്ട് കഠിനാദ്ധ്വാനം ചെയ്ത് നിർമ്മിച്ചതാണ് പുതിയ ആസ്ഥാനമന്ദിരവും ചാപ്പലും. സ്വദേശങ്ങളിൽനിന്നും വിദേശങ്ങളിൽനിന്നുമായി ഏകദേശം മുക്കാൽ കോടിയോളം രൂപ സമാഹരിച്ച് പണിതീർത്തതാണ് പ്രസ്തുത മന്ദിരം.

മലങ്കര ഓർത്തഡോക്സ് സഭയ്ക്ക് എന്നും അഭിമാനിക്കത്തക്ക നിലയിലാണ് ആസ്ഥാനമന്ദിരം നിർമ്മാണം. ബത്തേരി ടൗണിൽനിന്നും അധികമകലെയല്ലാതെയും എന്നാൽ ടൗണിന്റെ ബഹളങ്ങളിൽനിന്നും മാറിയുമാണ് ആസ്ഥാനം സ്ഥിതി ചെയ്യുന്നത്.

### നിയമിതനായി



മലങ്കര സഭ മാസികയുടെ സർക്കുലേഷൻ പ്രമോട്ടറായി അഭി. ഫീലിപ്പോസ് മാർ യൗസേബിയോസ് തിരുമേനി നിയമിച്ചിരിക്കുന്ന ഡീക്കൻ കെ.വി. കുറിയാക്കോസ്. ജൂൺ, ജൂലൈ, ആഗസ്റ്റ് മാസങ്ങളിൽ ഇദ്ദേഹം ഡൽഹി മേഖലയിൽ പ്രവർത്തിക്കുന്നതാണ്.

## കൗൺസിലിംഗ് പരിശീലനത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു

ഓർത്തഡോക്സ് വൈദീക സെമിനാരിയിൽ പ്രത്യാശാ കൗൺസിലിംഗ് ട്രെയിനിംഗ് സെന്ററിലെ 4-ാമതു ബാച്ചിലേക്കുള്ള പ്രവേശനത്തിന് അപേക്ഷകൾ ക്ഷണിക്കുന്നു. വൈദികർ, ശെമ്മാശന്മാർ, കന്യാസ്ത്രീകൾ, ആദ്ധ്യാത്മിക പ്രവർത്തനങ്ങളിൽ നേതൃത്വം കൊടുക്കുന്ന ബിരുദധാരികളായ സ്ത്രീപുരുഷന്മാർ എന്നിവർക്ക് മുൻഗണന. അപേക്ഷാഫോറത്തിനും, പ്രോസ്പെക്ടസിനും, കോ-ഓർഡിനേറ്റർ, പ്രത്യാശാകൗൺസിലിംഗ് സെന്റർ, പി.ബി. 98, കോട്ടയം-1 എന്ന വിലാസത്തിൽ എഴുതുക.

# 1999 ഓർത്തഡോക്സ് സൺഡേ സ്കൂൾ അസ്സോസിയേഷൻ മത്സരങ്ങൾ

## സൺഡേസ്കൂൾ വാർത്ത

### മത്സരങ്ങൾ

സ്കൂൾ തലം, ഡിസ്ട്രിക്റ്റ് തലം, ഭദ്രാസനതലം, സോണൽ തലം, യഥാക്രമം 1999 ആഗസ്റ്റ് 29 ഞായർ, സെപ്റ്റംബർ 19 ഞായർ, ഒക്ടോബർ 9 ശനി, നവംബർ 13 ശനി എന്നീ തീയതികളിൽ നടക്കുന്നതാണ്.

### സൺഡേസ്കൂൾ വിജ്ഞാനി

സോണൽ മത്സരങ്ങളിൽ പൊതുവിജ്ഞാന പരീക്ഷയിലെ റാങ്കു ജേതാക്കൾക്കായി 1999 മുതൽ ഏർപ്പെടുത്തുന്ന ഒരു മത്സരമാണ്. സൺഡേ സ്കൂൾ വിജ്ഞാനി.

തെരഞ്ഞെടുപ്പ്- ഒന്നര മണിക്കൂർ സമയത്തേയ്ക്കാണ്. പരീക്ഷ 2000-ാമാണ്ട് ജനുവരി 8-നു രാവിലെ 10.30--ന് കേന്ദ്ര ആഫീസിൽവച്ചു നടത്തുന്നതാണ്.

### സൺഡേസ്കൂൾ പ്രതിഭ

സീനിയർ പ്രസംഗമത്സരത്തിൽ നാല് സോണിൽനിന്നും ഒന്നും രണ്ടും സ്ഥാനത്ത് വിജയിക്കുന്നവർക്ക് വീണ്ടും മത്സരം നടത്തി. ഒന്നാം സ്ഥാനത്തുവരുന്ന ആൾ സൺഡേ സ്കൂൾ പ്രതിഭയായി നാമകരണം ചെയ്യുന്നു.

### സി.വി. ജോർജ് കോർ എപ്പിസ്ക്കോപ്പാ എൻഡോവ്മെന്റ്

ഇതിൽനിന്നും സംഭാവന നല്കുന്നവരെ 1999 മെയ് 8-ന് കൂടിയ സബ്കമ്മറ്റി തെരഞ്ഞെടുത്ത് വിവരം അർഹരായവരെ അറിയിച്ചിട്ടുണ്ട്. 1999 ജൂൺ 12-ാം തീയതി ശനിയാഴ്ച രാവിലെ 12.30-ന് സംഭാവനകൾ അർഹരായവർ രസീതു നല്കി ഏറ്റുവാങ്ങണം. അപേക്ഷകരോ അവരുടെ അസാന്നിദ്ധ്യത്തിൽ ചുമതലപ്പെട്ട ഒരാൾക്കു യാത്രാ ചെലവു നല്കുന്നതാണ്.

### ഓഫ്സെറ്റ് പ്രസ്സ്

വർദ്ധിച്ചുവരുന്ന അച്ചടിക്ക് ആവശ്യമായ ഒരു ഓഫ്സെറ്റ് പ്രസ്സ് വാങ്ങേണ്ടതാണെന്ന് അതിനുവേണ്ടി നിയോഗിച്ച സബ് കമ്മറ്റി ശുപാർശ ചെയ്തിരിക്കുന്നു. വിദേശ ഇടവകകളിൽനിന്നും സംഭാവനയായും, വ്യക്തികളിൽനിന്നും, സ്ഥാപനങ്ങളിൽനിന്നും ലോണായും സംഭാവനകൾ സ്വീകരിക്കാനാണ് പദ്ധതി. 2000-ാമാണ്ട് മാർച്ച് 31-നു മുമ്പ് പ്രസ്സ് വാങ്ങണമെന്ന് ശുപാർശ ചെയ്തിട്ടുണ്ട്.

### പതിനൊന്നാം ക്ലാസ്സിലെ അഡ്മിഷൻ

പതിനൊന്നാം ക്ലാസ്സിലെ അഡ്മിഷൻ സുഗമമാക്കുന്നതിലേക്ക് പത്താംക്ലാസ്സ് പരീക്ഷാഫലം ഫെബ്രുവരി 10-ന് മുമ്പ് പ്രസിദ്ധീകരിക്കുകയും. പതിനൊന്ന്, പന്ത്രണ്ട് ക്ലാസ്സുകളിലെ വിദ്യാർത്ഥികൾക്കും ഉപന്യാസ മത്സരം കൂടാതെ മറ്റു മത്സരങ്ങൾ കൂടി നടത്തുന്നത് പ്രോത്സാഹനാജനകമായിരിക്കുമെന്നും 11, 12 ക്ലാസ്സുകളിലെ അദ്ധ്യാപകർക്ക് ഒരു പ്രത്യേക പരിശീലന ക്ലാസ്സും സംഘടിപ്പിക്കേണ്ടതാണെന്നു അതിന്റെ സബ് കമ്മറ്റി ശുപാർശ ചെയ്തിരിക്കുന്നു.

## 'മലങ്കരസഭ' മാസിക എഡിറ്റോറിയൽ ബോർഡ് പുനഃസംഘടിപ്പിച്ചുകൊണ്ട് ഇക്കഴിഞ്ഞ ഫെബ്രുവരിയിൽ കൂടിയ പ. സുന്നഹദോസ് അംഗീകരിച്ച അംഗങ്ങൾ

പ്രസിഡന്റ് ഫീലിപ്പോസ് മാർ യൗസേബിയോസ് മെത്രാപ്പോലീത്താ, വൈസ് പ്രസിഡന്റ് പൗലോസ് മാർ മിലിത്തിയോസ് മെത്രാപ്പോലീത്താ, ചീഫ് എഡിറ്റർ ഡോ. ഫാ. ജേക്കബ് കുര്യൻ, മാനേജർ ഫാ. ടി.ജി. സഖറിയാ, മാനേജിംഗ് എഡിറ്റർ ഫാ. ടി.എ. ഇടയാടി, സർക്കുലേഷൻ കൺസൾട്ടന്റ് ശ്രീ. ഒ.ജി. തരകൻ, അംഗങ്ങൾ ഡോ. ഫാ. ടി.ജെ. ജോഷ്വ, ഫാ. കെ.എം. ജോർജ്ജ്, ഫാ., ജോസഫ് സാമുവേൽ കറുകയിൽ, ഫാ. ജോൺ തോമസ് കരിങ്ങാട്ടിൽ, ശ്രീ. എ., കെ. തോമസ് (സഭാ സെക്രട്ടറി), ഡോ. സാമുവേൽ ചന്ദനപ്പള്ളി, അഡ്വ. പി.സി., മാത്യു പുലിക്കോട്ടിൽ, ശ്രീ. പോൾ മണലിൽ, ശ്രീ. കെ.വി. മാമ്മൻ

## വായനക്കാരുടെ ശ്രദ്ധയ്ക്ക്

1. മലങ്കരസഭയിൽ പ്രസിദ്ധീകരണത്തിനായി അയയ്ക്കുന്ന വിവിധ മത്സരവിജയികളുടെയും തെരഞ്ഞെടുക്കപ്പെടുന്നവരുടെയും വാർത്ത, ഫോട്ടോ ഇവയോടൊപ്പം, ഇടവക വികാരിയുടെ സാക്ഷ്യപത്രം/ബന്ധപ്പെട്ട അധികാരികളുടെ സാക്ഷ്യപത്രം/സർട്ടിഫിക്കറ്റ് ഇവയിൽ ഏതെങ്കിലും അയച്ചുതരേണ്ടതാണ്.
2. ഫോട്ടോ ഇടുന്നതിന് സൈസ് അനുസരിച്ച് സ്കാനിങ് ചാർജ് നല്കേണ്ടതാണ്.
3. വാർത്തകൾ, പരസ്യങ്ങൾ എന്നിവ പ്രസിദ്ധീകരിക്കേണ്ട മാസത്തിന് തലേമാസം 20-ാം തീയതിക്കുമുമ്പ് ഓഫീസിൽ ലഭിച്ചിരിക്കേണ്ടതാണ്.
4. ഇടവക തലത്തിലുള്ള വാർത്തകൾ പ്രസിദ്ധീകരിക്കണമെങ്കിൽ ആ ഇടവകകളിൽ 80% മേൽ അംഗങ്ങൾ വരിക്കാരായിരിക്കണം.
5. ദേവാലയ കൂദാശ, ജൂബിലികൾ തുടങ്ങിയ പ്രധാന സംഭവങ്ങളുടെ വാർത്തകൾ പ്രസിദ്ധീകരിക്കുന്നതാണ്.

**1st Death Anniversary**



**Marykutty Varghese**
Sector -8
R.K. Puram,
New Delhi-22

# മലങ്കരസഭ

# ആഗസ്റ്റ് ലക്കം വിശേഷാൽ പതിപ്പ്

പുലിക്കോട്ടിൽ ജോസഫ് മാർ ദീവന്നാസ്യോസ് V ചരമനവതി പ്രമാണിച്ച് 1999 ആഗസ്റ്റ് ലക്കം മലങ്കരസഭ മാസിക പ്രത്യേക പതിപ്പായി പ്രസിദ്ധീകരിക്കുകയാണ്. ദീവന്നാസ്യോസ് തിരുമേനിയെ സംബന്ധിച്ചുള്ള ലേഖനങ്ങൾ, ചരിത്രങ്ങൾ, കാരിക്കേച്ചറുകൾ, കഥകൾ, കവിതകൾ മുതലായ മാറ്ററുകൾ ജൂൺ 30-ന് മുമ്പായി ഓഫീസിൽ കിട്ടിയിരിക്കണം.

വിശേഷാൽ പതിപ്പിലേക്കുള്ള പരസ്യങ്ങൾ, ഉപകാരസ്മരണകൾ, ചരമവാർഷികവിവരങ്ങൾ മുതലായവ ജൂലൈ 15-നകം ഓഫീസിൽ ലഭിച്ചിരിക്കണം.

പരസ്യനിരക്കുകൾ 'മലങ്കരസഭ' സാധാരണ ലക്കങ്ങളുടേത് മാത്രമായിരിക്കും.

(പരസ്യനിരക്കുകൾ പേജ് 29 കാണുക)

മാറ്ററുകൾ / പരസ്യങ്ങൾ അയയ്ക്കേണ്ട വിലാസം:

മാനേജിംഗ് എഡിറ്റർ
മലങ്കരസഭ
ദേവലോകം പി.ഒ.
കോട്ടയം-38

## For Favours Received



Mathew P.A.
Rajastan





Robin Thomas, Barelly

Mariamma Thomas
Bhopal



K.V. Mathew
Kozhencherry



താമസിച്ചതിനു ക്ഷമാപണം
Mercy Kuruvilla




Elizabeth Samual
Vellappara



Leelamma Thomas
Thallayil




A. Mathai, Bhubaneswar



ഒരു വിശ്വാസി, പഴഞ്ഞി



Elizabeth, Pampady



Dr. Mathew P. Kallungal

5-ാം ചരമവാർഷികം
26-5-1999

2-ാം ചരമവാർഷികം
24-6-1999



Mr. K.O. Ukkuru
(Rtd. Civil Engineer)



Mrs. Kunjai Ukkuru

Ex. Trustee ആർത്താറ്റു കുന്നംകുളം ഇടവക

26-ാം ചരമവാർഷികം
21-6-1999



Mrs. Molly John
ജനനം: 9-11-1948

## K.O. Franco

Koothoor House, South Bazar, Kunnamkulam

*Licence No. 475, 11th April 1946. Registered No. KL KTM-38*

# THE MALANKARA SABHA

CATHOLICATE OFFICE, KOTTAYAM-686 038

50 വർഷം കഷ്ടനഷ്ടങ്ങളും ഉപദ്രവങ്ങളും, നിന്ദയും നിർഭാഗ്യങ്ങളും അനുഭവിച്ചു എങ്കിലും ജീവിതം പൂർണ്ണമായി വിജയിച്ച് ആരോഗ്യവും സന്തോഷവും ഉയർച്ചയും സാമൂഹിക ജീവിതവിജയവും, കുടുംബജീവിതവിജയവും, പ്രാർത്ഥനാ ശക്തിയും, സമാധാനവും, നിത്യമായി ലഭിച്ചു. നന്ദി!











T.V. Varghese - Deputy Director (Edn)
Mrs. & Mr. T.V. Geevarghese
Gregory, Maria, Leny

Printed and Published by Fr. T.G. Zacharia for Orthodox Viswasa Paripalana Samithy, Kottayam at the Catholicate Press, Kottayam-38. Chief Editor Rev. Dr. Jacob Kurian.